# THE CHURCH WEEKLY

Vol. VII | SUNDAY 14th JUNE 1953 | PRICE 2 ANNAS PER COPY | NO. 23


## THIRD WORLD CONFERENCE ON FAITH AND ORDER

**Faith and order and the Second Assembly of the World Council of Churches**

(By Dr. W. A. Visser't Hooft)

III

Another reason why we have not advanced as rapidly in this matter as we should have, is of course that as soon as we give their due theological weight to the facts of the ecumenical situation we are forced to ask immediately whether our present organisational situation can still be defended. For you cannot speak with conviction about the new and real unity which has grown up among the Churches and complacently accept the fact that our denominational forms of organisation and action continue to give the impression that each denomination remains a law unto itself. And there is a real danger of insincerity which the world with its sharp hearing will easily detect, in speaking one moment with enthusiasm about the emergence of a "world church" and in acting as if nothing had happened in the relations between the churches, the next moment.

There is also need to clarify the relation of the calling of the Church to unity with the Christian Hope. We must confess that in our thinking together about unity so far we have not yet given its full place to the eschatological dimension of our faith. Tha Toronto statement e. g. has an eschatological reference in its concluding section, but that reference reminds one a little too much of certain textbooks of Christian doctrine in which the so called "last things" are only mentioned in the last few pages when the author seems to have lost his breath. But we have learned – and the report of the Advisory Commission on the Theme of the Second Assembly has made this very clear – that eschatology is not an appendix to our faith, not one among the many articles of our creed, but the indispensable perspective in which we must see our whole existence in this world. We discover increasingly that according to the New Testament the Church has not only something to say *about* eschatology, but that it is itself an eschatological reality, that is to say that it represents the new age and the new creation in the midst of the old age and the old creation. But if that is true, we dare not think about church unity apart from that eschatological quality of the Church. We must learn to think of the Church in more dynamic terms more as belonging to the new world and the coming age, less, in terms of historical, cutural, sociological categories. We must dare to speak of that perpetual *renewal* of the Church which is presupposed in its calling: not to be conformed to this world, but to be transformed by the renewal of its mind. And we must think of this renewal in the radical way in which the New Testament uses that word that is as participation in the powers of the coming age. Thus only may we hope to get out of the deadlocks into which history has driven us, deadlocks to which many non-theological, cultural, social and political factors have contributed. Thus only may we hope to get moving toward the great goal that all may be one.

### 6) The proposed theme

It is with these ideas in mind and in the light of this situation that the Central Committee of the World Council of Churches at its Rolle meeting in 1951 adopted this resolution: "That the Faith and Order Commission be asked to consider the following proposal: that the Faith and Order topic (at the Second Assembly) be "*The Unity which we have in Christ and the Disunity of our Churches*" or such similar subject as Faith and Order may decide, recognizing that this will follow the Lund meeting and take account of its conclusions, the ecclesiological meaning of the ecumenical movement, the role and contribution of confessions, and non-theological factors".

It should be noted that this resolution is simply a proposal and that this conference can therefore choose another subject or change the formulation of the theme. The only important consideration is that the issue of the unity of the Church should be brought to the Assembly in the clearest, the most challenging and the most relevant manner.

### 7) The task of the sub-committee

It seems therefore that the task of the special committee which this conference is asked to appoint is first of all to consider whether the subject tentatively suggested by the Central Committee is indeed the most important issue in the

# ഇന്ത്യൻ മിഷ്യനറിയാത്ര

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

കോയമ്പത്തൂർ, 1-6—53.

ഞാൻ മെത്രാനാകുന്നതിനുമുമ്പ് ഈ മൂന്നാമത്തെ (പക്ഷേ അവസാനത്തെ) ഇന്ത്യൻ മിഷ്യനറിയാത്ര മനസ്സിൽ കരുതി. 67 വയസ്സായ എനിക്കു സ്വല്പം വിശ്രമം ആവശ്യമായതുകൊണ്ടാണ് പരിശുദ്ധ സുന്നഹദോസിന്റെ അനുഗ്രഹം അനുസരിച്ച് ഞാൻ ഈ ഉന്നതസ്ഥാനം സ്വീകരിച്ചത്. എനിക്ക് ആഗ്രഹം ഉണ്ടായിരുന്നു എങ്കിൽ കാൽ ശതാബ്ദംമുമ്പ് ഞാൻ മെത്രാനാകുമായിരുന്നു. മുളക്കുളം മണ്ണുക്കുന്നിൽ സ്ളീബാദാസന്മാരായ പി. പി. വർക്കിയും പരേതൻ കെ. സി. പൈലിയുംകൂടി ഞങ്ങൾ ചേങ്ങല കൊട്ടിയും തമ്പേറടിച്ചും ചിത്രങ്ങൾ കാണിച്ചും പുലയരുടേയും പറയരുടേയും ഇടയിൽ സുവിശേഷവേല ചെയ്തിരുന്നപ്പോൾ സുറിയാനി സഭാഭാസുരൻ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ, ഞാൻ പഴയ സിമ്മനാരിയിൽ ഉടനെ എത്തണമെന്നുള്ള ഒരു കല്പന എനിക്കു കിട്ടി. ഞാൻ ചെന്നു കൈ മുത്തിയപ്പോൾ ഞാൻ മെത്രാൻസ്ഥാനം സ്വീകരിക്കണമെന്നു കല്പിച്ചു. കൊല്ലം 1102-ാമാണ്ടു സ്ളീബാദാസന്മാരായ ഞങ്ങളുടെ സ്വർണ്ണവർഷമാണ്. ആയിരം പുറജാതിക്കാരെ ഞങ്ങൾ അക്കൊല്ലം മാമോദീസാ മുക്കി. സ്നാനാർത്ഥികൾ വരിവരിയായി കുന്നു കയറിവരുന്നതു പള്ളിമേടയിൽനിന്നു കാണാമായിരുന്നു. നടക്കുവാൻ നിവൃത്തിയില്ലാത്തവരെ മഞ്ചലിൽ എടുത്തുകൊണ്ടാണു വന്നത്. എന്നെ മൂടുവാൻ തക്കവണ്ണം കനകം തന്നാലും ഉപകാരപ്രദമായ ആ ജോലി ഞാൻ ഉപേക്ഷിക്കയില്ലായിരുന്നു. ഒരുവിധത്തിൽ ഞാൻ തിരുമേനിയുടെ ആഗ്രഹം നിരസിച്ച്, എന്നാൽ തിരുമേനിക്കു അതൃപ്തിവരുത്താതെ മടങ്ങി. തിരുമേനി എഴുതിയ ഭരണഘടനയിൽ "മൂക്കഞ്ചേരിൽ പത്രോസ് കത്തനാർക്കു മനസ്സുണ്ടെങ്കിൽ അയാളെ മെത്രാനാക്കണം" എന്നു എഴുതി. പിന്നീടു മെത്രാൻ തെരഞ്ഞെടുപ്പു വന്നപ്പോൾ എന്റെ പേരു കണ്ടില്ല. ആശ്വാസമായെന്നു ഞാനും കരുതി. പുലമാടങ്ങളിലും ദരിദ്രന്മാരുടെ ഇടയിലും ഒരു ദരിദ്രനെപ്പോലെ കാൽനടയായി ചുററിനടക്കുന്ന മൂക്കഞ്ചേരി റമ്പാച്ചനെ മെത്രാനാക്കിയാൽ ഭേഷായി, മെത്രാന്മാരുടെ വില കളയും, എന്നു ചിലർ സംസാരിച്ചു. മററു ചിലർ, പണിയെടുക്കാതെ, വ്യായാമം ഇല്ലാതെ പട്ടു ധരിച്ച് അന്തസ്സു പാലിച്ച് വെറുതെയിരുന്നിട്ടല്ലേ മെത്രാന്മാർ വേഗത്തിൽ രോഗികളായിത്തീരുന്നത്, എന്നും സംസാരിച്ചു. ഏതായാലും കഴിഞ്ഞ മേടത്തിൽ പതിവുപോലെ വാർഷിക സഞ്ചാരത്തിൽ പെരുമ്പാവൂരിനു വടക്കുകിഴക്കുള്ള വേങ്ങൂർ പള്ളിമേടയിൽ പുതുക്രിസ്ത്യാൻ വിധവകൾക്കും മററും കോടിവസ്ത്രം കൊടുക്കുന്ന യോഗത്തിനു തയ്യാറാവുമ്പോൾ താഴെനിന്നു സ്ളീബാദാസന്മാരിൽ ഒരാൾ ഒരു വർത്തമാനപ്പത്രവുമായി ഓടിക്കിതച്ചുവന്നു, എപ്പിസ്കോപ്പൽ സുന്നഹദോസ് റമ്പാച്ചനെ മിഷ്യനറി ബിഷപ്പാക്കുവാൻ തീരുമാനിച്ചിരിക്കുന്നു എന്ന് അറിയിച്ചു. പദവി കൂടുന്തോറും താണവർക്കുള്ള എന്റെ ആത്മീകവും ലൗകികവുമായ സേവനം കുറയുമെന്നു എനിക്കു ഭയമുണ്ടെങ്കിലും പരിശുദ്ധ സുന്നഹദോസിന്റെ നിശ്ചയം ദൈവനിശ്ചയമാണെന്നു ഞാൻ കരുതുന്നു. അങ്ങനെ അയോഗ്യനായ എനിക്കു വേറെ നാലുപേരോടുകൂടി മെത്രാൻസ്ഥാനം 1953 മേയ് 15-ാംനു കോട്ടയത്തുവച്ചു ലഭിച്ചു. അന്ത്യോഖ്യായിലെ മഹാനായ ഒരു പാത്രിയർക്കീസുബാവായുടേയും എനിക്കു കത്തനാർ പട്ടംതന്ന മാർ ഒസ്താത്തിയോസ് ബാവായുടേയും പേരാണ് എനിക്ക് ഇട്ടിരിക്കുന്നത്. ഈ സ്ഥാനലബ്ധി ദൈവതിരുനാമ മഹത്വത്തിനും, അനേകം ആത്മാക്കളുടെ കൂടുതൽ പ്രയോജനത്തിനും, ഇന്ത്യയിൽ സുറിയാനിസഭയുടെ പുരോഗമനത്തിനും ആയി ഭവിക്കട്ടെ! ദൈവം എന്നെ പൂർവ്വാധികം ശുദ്ധീകരിപ്പാൻ ഞാൻ എപ്പോഴും പ്രാർത്ഥിക്കുന്നു. പരിശുദ്ധനായ മോറാൻമാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് ഒന്നാംകാതോലിക്കാ (മുറിമററത്തിൽ) ബാവായുടെ അംശവടി എന്നെ പിടിപ്പിച്ചു. പത്രോസ് പാത്രിയർക്കീസ്ബാവാ പുലിക്കോട്ടിൽ മാർ യൗസേപ്പ്ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു സമ്മാനിച്ച സ്ളീബാ എന്റെ കൈയിൽ തന്ന് അനുഗ്രഹിച്ചു. ഇന്ത്യയിലെങ്ങും ചുററിസഞ്ചരിച്ച് നമ്മുടെ പ്രിയ മക്കളെ കണ്ട് നല്ല പ്രവർത്തനം നടത്തി സൗഖ്യത്തോടെ തിരിച്ചുവരിക, എന്നു കല്പിച്ച് ആശീർവ്വദിച്ചു.

വടക്കൻമണ്ണൂരും മൂവാററുപുഴയും കർമ്മേലും നടന്ന സ്വീകരണങ്ങൾ കഴിഞ്ഞാണ് യാത്ര പുറപ്പെട്ടത്. തൃപ്പൂണിത്തുറക്കാരനായ ഞാൻ തൃപ്പൂണിത്തുറ പള്ളിയുടെ ശവക്കോട്ടയിൽ പ്രവേശിച്ച് എന്റെ അപ്പന്റെ ജ്യേഷ്ഠൻ ഗീവറുഗീസ് റമ്പാന്റെയും അപ്പന്റെയും അമ്മയുടേയും കബറുങ്കൽ പ്രാർത്ഥിച്ചു. എറണാകുളം പള്ളിയിലും ലുത്തിനിയാ കഴിഞ്ഞ് തൃശൂർ എത്തിയപ്പോൾ അരീപ്പാലം പള്ളിക്കൈക്കാരൻ കടവിൽ പൌലോസ് ജഡ്ജി, കു

---

realm of Faith and order which can be chosen for consideration by the Second Assembly or whether some other issue should be proposed. Once the committee has decided on the theme it will further have to consider how this theme can best be presented in the series of pre-Assembly leaflets which will be issued in the near future, what further preparatory material should be produced and what group should be given the responsibility of preparing the basic draft for the Assembly report on the Faith and Order subject.

**8) A Lund Message?**

The Executive Committee also proposes that this same sub-committee should consider whether in addition to the reports which will grow out of the work of the sections this conference should issue a special message to the Churches. It is by no means a foregone coclusion that we should issue such a message. The Lausanne Message and the Edinburgh "Affirmation of Unity" were issued in a period when ecumenical statements were still relatively rare, while we are meeting in a period of an almost frigtening increase of ecumenical meetings most of which address the Churches and the world in one way or another. In this respect it is good to hold on to the principle that we should only speak. if we feel constrained to do so. One other hand we must not exclude the possibility that we may be led together to a common conviction about the whole situation in which we find Ourselves after some twenty-five years of discussions on Faith and Order. Or it may be that we feel that the ground needs to be prepared for the contribution which we want to bring to the Assembly.

# പ്രാർത്ഥനയുടെ ഇമ്പം

(സ്ലീബാദാസൻ കെ. ജി. വറുഗീസ്)

തൃക്കൈ നീട്ടി അനുഗ്രഹിച്ചാശീർവ്വദിക്കാൻ കഴിവുള്ള ഒരു ദൈവത്തിന്റെ മുമ്പിൽ, ഒരു ഈശ്വരപ്രേമി നിന്നുകൊണ്ട്, ഹൃദയംഗമമായി കൃതജ്ഞത പ്രകടിപ്പിക്കുന്നതിനുപുറമെ കൃപകളെ യാചിക്കുകയുമാണല്ലോ പ്രാർത്ഥനയിൽ സാധിക്കുന്നത്. സ്നേഹത്തിൽ നിന്നു കൃതജ്ഞതയും വിശ്വാസത്തിൽ നിന്നു യാചനയും ഉളവാകുന്നു. യാചിച്ചാൽ ലഭിക്കുമെന്നുള്ള നിശ്ചയമാണ് യാചനയ്ക്കുള്ള കാരണം. പ്രാർത്ഥന ഒരു ചർവ്വിതചർവ്വണമല്ല. ഹൃദയം ദൈവത്തിങ്കലേക്കുയർത്തി ദൈവവും നാമുമായുള്ള അഭിമുഖസംഭാഷണമാണ് പ്രാർത്ഥന. നമ്മുടെ സുറിയാനി നമസ്കാരത്തിൽ തിങ്കളാഴ്ച സൂത്താറായുടെ ഒരു ഭാഗത്ത് "പ്രാർത്ഥനയിൽ നീ നിൽക്കുമ്പോൾ സങ്കടത്താൽ നിന്റെ നിരൂപണശക്തിയെ നീ കൂട്ടിച്ചേർക്കുകയും, വിചാരങ്ങൾക്കു കടിഞ്ഞാണിടുകയും, ഹൃദയത്തിൽ അവ താഴ്ത്തുകയും ചെയ്യണം" എന്നു കാണുന്നു. ഇതിൽനിന്നും സങ്കടമുള്ള ഹൃദയവും, ഏകാഗ്രതയുള്ള മനസ്സും ആവശ്യം എന്നു മനസ്സിലാക്കാം. നമ്മുടെ കർത്താവു ചുങ്കക്കാരന്റെ പ്രാർത്ഥനയിൽ അവന്റെ പാപബോധത്തിൽ നിന്നുള്ള സങ്കടത്തെ പ്രത്യേകം പറയുന്നു. നിങ്ങൾ അറയിൽ കിടന്നു കതകടച്ചു പ്രാർത്ഥിപ്പിൻ എന്നുള്ള ഉദ്ബോധനം ഏകാഗ്രതയേയും സൂചിപ്പിക്കുന്നു. ദൈവതിരുമുമ്പാകെ ഏതു മനുഷ്യനും കുറ്റക്കാരനാണ്. തന്റെ മുമ്പിൽ "സകലവും മലർന്നതും നഗ്നവുമാണ്" എന്നു ബോധമുള്ളവൻ പരീശനെപ്പോലെ 'സ്വയം പരിശുദ്ധൻ' എന്നു പറഞ്ഞു പ്രാർത്ഥിപ്പാൻ തുനിയുകയില്ല. 139—ാം സങ്കീർത്തനത്തിൽ "യഹോവേ നീ എന്നെ ശോധന ചെയ്തിരിക്കുന്നു. ഞാൻ ഇച്ഛരിക്കുന്നതും എഴുന്നേൽക്കുന്നതും നീ അറിയുന്നു. എന്റെ നിരൂപണം നീ ദൂരത്തുനിന്നു ഗ്രഹിക്കുന്നു." എന്നിത്യാദി വാക്യങ്ങൾ നോക്കുമ്പോൾ യാവനൊരുവനെങ്കിലും പരീശനെപ്പോലെ തന്റെ സന്നിധിയിൽ പറയുവാൻ സാധിക്കുമോ?

കുടുംബാരാധനയ്ക്കു നമ്മുടെ ഭവനങ്ങളിൽ സ്ഥാനമുണ്ടോ? അതിനുള്ള പ്രത്യേക മുറികൾ നമ്മുടെ ഭവനങ്ങളിൽ എവിടെയെല്ലാമുണ്ട്. ദേവാലയങ്ങളിൽ സന്ധ്യാമണി ഓരോ ഭവനങ്ങളിലുമുള്ള ആളുകളെ പ്രാർത്ഥനയ്ക്കായി ക്ഷണിക്കുമ്പോൾ ഇടവിടാതെ പ്രാർത്ഥിക്കേണ്ടവരായ ക്രിസ്ത്യാനികൾ ലോകകാര്യങ്ങളിൽ വ്യാപൃതരായിരിക്കുന്നു. ഒരു മഹമ്മദീയൻ സമയം തെറ്റാതെ 'നിയമം' കഴിക്കുന്നത് ഇങ്ങനെയുള്ള ക്രിസ്ത്യാനികൾ കണ്ടു പഠിക്കേണ്ടതാണ്. അവൻ കടയിലായാലും കടലിലായാലും അതു നിറവേറ്റുന്നു. പ്രാർത്ഥിക്കുന്ന സമയത്ത് ഒരാൾ ഭവനത്തിൽ വന്നാൽ പ്രാർത്ഥന നിർത്തുന്ന ക്രൈസ്തവരും ഇല്ലാതില്ല. ചില ഭവനങ്ങളിൽ കുട്ടികളെക്കൊണ്ടു പ്രാർത്ഥിപ്പിക്കണമെന്നു നിർബന്ധം വച്ചിട്ടുണ്ട്. അനുസരിപ്പാൻ കഴിവില്ലാത്തവരെ എങ്ങിനെ അനുസരിപ്പിക്കും. Roma 2. 21-ൽ കാണുന്ന ചോദ്യം "ഹേ! (അന്യനെ ഉപദേശിക്കുന്നവനെ! നീ നിന്നെത്തന്നെ ഉപദേശിക്കാത്തതെന്ത്?") അവരുടെ മുമ്പിൽ നിൽക്കുന്നു. അവർ കുട്ടികളെ ചെല്ലപ്പേരുകൾ ചൊല്ലി വിളിച്ച് "പോയി പ്രാർത്ഥിക്കുക" എന്ന് അമർച്ചയായി കല്പിക്കും. "കൊമ്പൻ പോയ ഇമോഴയ്ക്കു വഴി" എന്ന ചൊല്ലിൻപ്രകാരം അവൻ വളരുമ്പോൾ അവന്റെ കുട്ടികളോട് ഈ വിധം ആജ്ഞാപിക്കും. അടിയോ മറ്റോ ഭയന്നു ചിലപ്പോൾ പ്രാർത്ഥിച്ചെന്നും വരാം. ഇതിൽ ഒരു രസം ഉൾക്കൊണ്ടിട്ടുണ്ട്. മനുഷ്യാധിവാസമുള്ള സ്ഥലത്ത് കുരങ്ങുകൾ പറ്റമായി പാർക്കുന്നുണ്ടെങ്കിൽ ചില ചെറിയ കുരങ്ങുകൾ ഒരു കൈ പൊക്കിപ്പിടിച്ചുകൊണ്ടു നടക്കുന്നതു കാണാം. അതെന്തെന്നു ചിന്തിച്ചാൽ "കലത്തിൽനിന്ന് തിളച്ചു മറിഞ്ഞു കിടക്കുന്ന ചോറ്" ഒരു കൊച്ചു കുരങ്ങിന്റെ കൈ കടത്തി കോരിയെടുത്തു വലിയ കുരങ്ങനുഭവിച്ചതിൽ ഉണ്ടായ പൊള്ളലാണ് എന്നു മനസ്സിലാകും. ഇങ്ങനെ ഒരു ചെറുതിനെക്കൊണ്ട് വലുതു മുതലെടുക്കുന്ന വിധം എവിടെയും കാണാം. കുഞ്ഞുങ്ങളെക്കൊണ്ട് പ്രാർത്ഥിപ്പിച്ച് അനുഗ്രഹത്തിന്റെ അംശം കൈപ്പറ്റാൻ ഇരിക്കുന്ന മാതാപിതാക്കൾ ഇല്ലെന്നില്ല. എന്നാൽ "വരുവിൻ നമുക്കു പ്രാർത്ഥിക്കാം" എന്നു പറഞ്ഞു വിളിച്ചാൽ യോശുവാ ദീർഘദർശി പറഞ്ഞപ്രകാരം "ഞാനും എന്റെ കുടുംബവും യഹോവയെ സേവിക്കും" എന്നുള്ള അനുഭവത്തിലാകയില്ലയോ. അതാണ് പ്രാർത്ഥനാഭവനം. ഒരു കുടുംബനായകൻ ആ കുടുംബത്തിലെ പുരോഹിതനാണല്ലോ.

"പുഷ്പത്തിൽനിന്ന് ഈച്ചകൾ മധു പാനം ചെയ്യുന്നതുപോലെ ഞാൻ പ്രാർത്ഥിക്കുമ്പോൾ ദൈവത്തിൽനിന്ന് കൃപകൾ അനുഭവിക്കുന്നു. ഈച്ചകൾ കുടിച്ചാൽ പുഷ്പത്തിൽ മധു തീർന്നു പോകുന്നു. ദൈവകൃപയാകട്ടെ കുറയുന്നില്ല. എന്റെ ദൈവവും ഞാനും ആയി അടുക്കുന്ന ഓരോ സമയവും ലഭിക്കുന്ന സന്തോഷംപോലെ എനിക്കു ഒരിക്കലും വേറെ ലഭിക്കുന്നില്ല." എന്നു ഒരു പരിശുദ്ധൻ പാടിയിരിക്കുന്നു.

"ഞാൻ ലോകത്തിൽ സന്തോഷിക്കുന്നു എങ്കിൽ അതു് എന്റെ പ്രാർത്ഥനാസമയത്തു മാത്രമേയുള്ളൂ. എന്തെന്നാൽ ഞാൻ സ്വർഗ്ഗീയ അനുഭവത്തിൽ ആയിത്തീരുന്നു എന്ന് സെന്റ് ആംബ്രോസ് പറയുന്നു.

നമ്മുടെ ഈ വിലയേറിയ പ്രാർത്ഥനകൾ വെറും ചർവ്വിതചർവ്വണമായി ഉപയോഗിക്കുന്ന പലരുണ്ട്. വെറും ശബ്ദകോലാഹലമായി ചൊല്ലിത്തീർക്കുന്നു. ഒരു കൗമാ ഒരു ശ്വാസത്തിന് എത്രയും വേഗത്തിൽ ചൊല്ലി ഒന്നാമതായി അനുഗ്രഹം പ്രാപിപ്പാൻ ശ്വാസംമുട്ടുന്ന ആളുകളും ഇല്ലാതില്ല. വി. കുർബാനയിൽ ബ. പട്ടക്കാർ കർതൃപ്രാർത്ഥന ആരംഭിക്കുന്നതിനു മുമ്പ് ഒരു കൂട്ടർ തുടങ്ങി. വേറൊരു കൂട്ടർ മറ്റവർ പകുതിയാകുമ്പോൾ തുടങ്ങും. ഇങ്ങിനെ ആരാധന അലങ്കോലപ്പെടുത്തുന്ന പള്ളികളിൽ ബ. പട്ടക്കാരുടെ സത്വരശ്രദ്ധ പതിയേണ്ടതാണ്.

നമ്മുടെ കുടുംബങ്ങളിൽതന്നെ ഒരുമിച്ചുനിന്ന് പ്രാർത്ഥിക്കുന്ന പതിവുകൾ പ്രായമായ ആളുകൾ കടന്നുപോയതോടുകൂടി നാടുകടന്നു. ഒരു പക്ഷേ

---

ന്നംകുളം പുലിക്കോട്ടിൽനിന്നു ചിലർ ഇങ്ങനെ പലരും വന്നുകണ്ടു. കഴിഞ്ഞ ഞായറാഴ്ച ഇവിടെ ഞാൻ കുർബാന ചൊല്ലി. യുവാവും ഉത്സാഹിയുമായ വികാരി സൈമൺകത്തനാർ നടത്തുന്ന സ്ത്രീസമാജവും സണ്ടേസ്കൂളും കണ്ട ശേഷം കോട്ടമേട്ടിൽ നമ്മുടെ 25 കുടുംബങ്ങൾക്കായി സന്ധ്യനമസ്കാരവും യോഗവും നടത്തി. മിഷ്യനറി മനസ്ഥിതിയുള്ള വികാരിയുടെ ശ്രമത്താൽ നാലഞ്ചു ഹിന്ദുകുടുംബങ്ങൾ തമിഴ് വേദപുസ്തകം വായിച്ചുതുടങ്ങുകയും ക്രിസ്തുമതം സ്വീകരിപ്പാൻ ആഗ്രഹം പ്രദർശിപ്പിക്കയും ചെയ്തിട്ടുണ്ട്.

# ശുദ്ധത എന്താണ്?

(Bishop Fulton J. Sheen)

ശുദ്ധതയുടെ വിഷയത്തെപ്പററി നമ്മുടെ യുവതീയുവാക്കന്മാരെ എങ്ങനെയാണ് നാം പഠിപ്പിക്കുക? എന്താണ് ശുദ്ധത? (Purity) സെക്സ് രഹസ്യത്തിനു നാം നൽകുന്ന ബഹുമാനമാണ് ശുദ്ധത. ഏതു രഹസ്യത്തിലും രണ്ടു ഘടകങ്ങളുണ്ട്. ഒന്നു ദൃശ്യം, മറെറാന്നു അദൃശ്യം. സെക്സും ഒരു രഹസ്യമാണ്. എന്തുകൊണ്ടെന്നാൽ, ദൃശ്യവും അദൃശ്യവും എന്ന ഈ രണ്ടു സ്വഭാവങ്ങൾ അതിനുമുണ്ട്. സെക്സ് എല്ലാവർക്കും അറിവുള്ള കാര്യമാണ്. എങ്കിലും അതെല്ലാവർക്കും അജ്ഞാതമായ ഒരു സംഗതിയുമാണ്.

ഓരോരുത്തരും ഒന്നുകിൽ പുരുഷനാണ്, അല്ലെങ്കിൽ സ്ത്രീയാണ്, എന്നതാണ് സെക്സ് സംബന്ധിച്ചു അജ്ഞാതമല്ലാത്ത ഘടകം. സെക്സിലെ അജ്ഞാതവും നിഗൂഢവും, രഹസ്യവുമായ ഘടകം സൃഷ്ടിക്കുവാൻ അതിനുള്ള കഴിവാണ്—സൃഷ്ടിക്കുവാൻ ദൈവത്തിനുള്ള ശക്തിയുടെ ഏതാണ്ടൊരു ഭാഗഭാഗിത്വമാണ്.

പ്രപഞ്ചസൃഷ്ടിയുടെ മൂലകാരണം ദൈവത്തിന്റെ സ്നേഹമായിരിക്കുന്നതുപോലെ, കുടുംബസൃഷ്ടിയുടെ മൂലകാരണവും ഒരു പുരുഷന്റേയും സ്ത്രീയുടേയും സ്നേഹമായിരിക്കുന്നതു ദൈവം തിരുമനസ്സായി.
തങ്ങളുടെ സാദൃശ്യത്തിലും ഒരു ജീവിയെ ജനിപ്പിക്കുന്നതിനു മനുഷ്യജീവികൾക്കുള്ള ഈ ശക്തി, തന്റെ സാദൃശ്യത്തിലും രൂപത്തിലും നമ്മെ നിർമ്മിച്ച ദൈവത്തിന്റെ സൃഷ്ടിക്കുന്ന ശക്തിയുടെ ഏതാണ്ടൊരു അനുകരണമാണ്.

ദൈവത്തിൽനിന്നു വന്നതായ ഈ അഗ്രാഹ്യമായ ശക്തിയെ ആവരണം ചെയ്യുന്ന ബഹുമാനംമൂലം ദൈവത്തിൽനിന്ന് പ്രത്യേക അനുവാദംകൂടാതെ അതിനെ ഉപയോഗിക്കുവാൻ പാടില്ലെന്നു മനുഷ്യവംശം എന്നെന്നും വിശ്വസിച്ചിരുന്നു. അതുകൊണ്ടാണ് പരമ്പരാഗതമായി വിവാഹം മതകർമ്മവുമായി ബന്ധപ്പെട്ടിരിക്കുന്നതു—അതു ദൈവത്താൽ അംഗീകരിക്കപ്പെട്ട എന്നതിനു തെളിവാണ്. വിവാഹത്തെ ആശിർവദിക്കുന്ന മതകർമ്മം.

ചില പ്രത്യേകസംബന്ധങ്ങളിൽ മാത്രമേ ചില പ്രത്യേക കഴിവുകൾ ഉപയോഗിക്കപ്പെടാവൂ. ഒരു സംബന്ധത്തിനു അനുവദനീയമായതു മററൊന്നിനു അനുവദനീയമല്ല. പുരുഷന്റേയും സ്ത്രീയുടേയും ഉൽപാദിപ്പിക്കാനുള്ള കഴിവു ദൈവത്താൽ അനുവദിക്കപ്പെട്ടിട്ടുള്ള ചില പ്രത്യേക സംബന്ധങ്ങൾക്കു മാത്രം പാടുള്ളതും, വിവാഹമെന്ന അതിനിഗൂഢമായ സംബന്ധത്തിനു പുറത്തു ഒരിക്കലും പാടില്ലാത്തതുമാകുന്നു.

അപ്പോൾ ആരാണ് ശുദ്ധതയുള്ളവർ? ഒരു മനുഷ്യജീവിയെ ഉൽപ്പാദിപ്പിക്കുന്നതിനുള്ള ശക്തിയുടെ വിനിയോഗവും, ദൈവരാജ്യത്തിനു സന്താനങ്ങളെ ഉത്ഭവിക്കുക എന്നു ദൈവത്താൽ നിർണ്ണയിക്കപ്പെട്ട അതിന്റെ ലക്ഷ്യവും തമ്മിൽ യാതൊരു ഛിദ്രവും സംഭവിക്കാത്ത വിധത്തിൽ മനുഷ്യനെ സൃഷ്ടിക്കുവാനുള്ള ശക്തിയോടു അത്യധികം ബഹുമാനമുള്ളവരാണ് ശുദ്ധതയുള്ളവർ. ദൈവം യോജിപ്പിച്ച കാര്യങ്ങൾ ശുദ്ധതയുള്ളവർ ഒരിക്കലും വേർപെടുകയില്ല.

പേഗൻ ജനത വിശ്വസിക്കുന്നതുപോലെ ശുദ്ധത വെറും ശാരീരികഭദ്രതയല്ല. ദൈവം തനിക്ക് തരാനിരിക്കുന്ന തന്റെ ഭർത്താവിനോടുകൂടിയല്ലാതെ, തനിക്കു ദൈവദത്തമായുള്ള സന്താനോൽപ്പാദനശക്തിയെ ഉപയോഗിക്കയില്ല എന്ന ദൃഢപ്രതിജ്ഞയാണ്. കന്യകയിൽ കുടികൊള്ളുന്ന ശുദ്ധത. അതുപോലെതന്നെ തനിക്കു ദൈവത്തിൽനിന്ന് ലഭിക്കാനിരിക്കുന്ന തന്റെ ഭാര്യയോടുകൂടിയല്ലാതെ തനിക്കു ദൈവത്തിൽനിന്ന് ലഭിച്ചിട്ടുള്ള സന്താനോല്പാദന ശക്തിയെ പ്രയോഗിക്കുകയില്ല എന്ന ദൃഢനിശ്ചയമാണ് യുവാവിൽ കുടികൊള്ളുന്ന ശുദ്ധത.

ഈ അർത്ഥത്തിൽ യഥാർത്ഥവിവാഹങ്ങൾ സ്വർഗ്ഗത്തിലത്രേ നിശ്ചയിക്കപ്പെടുന്നതു്. എന്തെന്നാൽ സ്വർഗ്ഗം വിവാഹങ്ങൾ രൂപവൽക്കരിക്കുമ്പോൾ ശരീരവും ആത്മാവും തമ്മിലുള്ള വടംവലി ഉണ്ടാകുന്നതല്ല.

(അമ്മ)

---

അവരവർ അവരവരുടെ കിടക്കയിൽ ഇരുന്നുകൊണ്ട് ചടങ്ങു നിർവ്വഹിക്കുംപോലെ പ്രാർത്ഥിക്കുന്നവരും ഇല്ലാതില്ല. നിന്നുതന്നെ പ്രാർത്ഥിയ്ക്കണമെന്ന് നമുക്കു നിർബന്ധമുണ്ട്. നമ്മുടെ ശയനനമസ്കാരത്തിൽ "ഞങ്ങൾക്കുള്ള കർത്താവേ! ഞാനിഹ നിദ്ര ഒഴിഞ്ഞിട്ടു് ഉണർവോടെ നിൻ തിരുമുമ്പിൽ നിൽപ്പാനെനിക്കു നീ നൽകേണമേ" എന്ന് പൂമെത്തയിൽ ഇരുന്നുകൊണ്ട് പ്രാർത്ഥിക്കുന്നവരും വിരളമല്ല. ഇതെങ്കിലും ഒന്നു നിന്നുകൊണ്ട് ചെല്ലേണ്ടയോ? എന്നു ചോദിച്ചപ്പോൾ "നിൽപ്പാൻ ഉള്ള കഴിവിനുള്ള പ്രാർത്ഥനയാണ്. കഴിവു തരട്ടെ അപ്പോൾ നിൽക്കാം" എന്ന് ഒരാൾ മറുപടി പറഞ്ഞു. ആ യുവാവു കേവലം ഒരു ഗ്രാന്റു സ്കൂൾ അദ്ധ്യാപകനാകാൻവേണ്ടി മാനേജരുടെ മുമ്പിൽ നിന്നുകൊണ്ട് യാചന പുറപ്പെടുവിച്ച സമയം ഈ ലേഖകൻ ആ യുവാവിനെ ഓർമ്മിപ്പിച്ചു. ആ ആൾ ഇന്നുവരെയും നിന്നുകൊണ്ടുതന്നെ പ്രാർത്ഥിപ്പാൻ ഉൽസുകനായിരിക്കുന്നു എന്നുള്ളതു് പ്രസ്താവ്യമത്രേ. നമ്മെ പൂർണ്ണമായി അറിയുന്ന കർത്താവിൽനിന്ന് തീരാത്ത ഉറവയിൽ നിന്ന് അനുഗ്രഹം പാനം ചെയ്‌വാനും സ്വർഗ്ഗീയ അനുഭവങ്ങൾ നുകരുവാനും നമ്മുടെ പ്രാർത്ഥനാസമയങ്ങൾ ആക്കിത്തീർക്കുന്നു എങ്കിൽ എത്ര നന്ന്.

# ആന്തരിക ജീവിതവ്യതിയാനം

(സി. എൽ. ലെമൺ)

ആദിമക്രൈസ്തവ സഭാചരിത്രത്തിലെ അവിസ്മരണീയവും സുപ്രധാനവുമായ ഒരു സംഭവമാണ് ശൗലിന്റെ മാനസാന്തരം. അപ്പോസ്തലന്മാരുടെ കൂട്ടത്തിൽ വി. പൌലൂസിനുള്ള സ്ഥാനവും ഒട്ടും അപ്രധാനമല്ല. ഡെമാസ്കസ് തെരുവീഥിയിൽ വച്ചു കർത്താവിനെ കണ്ട പൌലൂസ് അഴമേറിയ മാററത്തിനു വിധേയനായി. അതു കേവലം ഉപരിപ്ലവമായ ഒരു സംഭവമല്ല. എന്നാലോ അതിൽ കൂട്ടായ്മയുടെയും സ്നാനത്തിന്റെയും ഒരു കരം പ്രവർത്തിച്ചിരുന്നു എന്നു കാണാവുന്നതാണ്. ഈ സംഭവമാണ് ശൌലിന്റെ ആന്തരിക മനുഷ്യനിൽ വന്ന വ്യത്യാസത്തെ എടുത്തു കാണിക്കുന്ന അടയാളങ്ങൾ. വി. പൌലൂസ്തന്നെ ഈ സംഭവത്തെപ്പററി നാലുതവണ തന്റെ ലേഖനങ്ങളിൽ സൂചിപ്പിച്ചിരിക്കുന്നതിൽനിന്നു അതിനുള്ള പ്രാധാന്യം വ്യക്തമാകുന്നുണ്ട്.

സഭാചരിത്രത്തിലേക്കു നോക്കുമ്പോൾ വിശ്വാസാചാരങ്ങൾക്കും രക്ഷയ്ക്കുള്ള വഴികൾക്കുംമാററും കൂടുതൽ സ്ഥാനവും ശക്തിയും കൊടുത്തിട്ടുള്ളതായി കാണാം. എന്നാൽ ലൂതർ, വെസ്‌ലി മുതലായവർ യഥാർത്ഥമായ മാനസാന്തരാനുഭവത്തിൽ എത്തിയപ്പോൾ ഈ ലോകത്തെ ആകപ്പാടെ കീഴ്മേൽ മറിക്കുന്നതിനു അവർ ഉദ്യമിച്ചു. ഫ്രോയിഡ് എന്ന മഹാശാസ്ത്രകാരൻ ആന്തരികമനുഷ്യനെ തന്റെ ചിന്തയുടെ ഫലമായി കണ്ടെത്തിയിരിക്കുന്നു. മനുഷ്യസ്വഭാവത്തെ വ്യതിചലിപ്പിക്കുന്നതിനു കഴിവുള്ള ഉപബോധമണ്ഡലത്തിലാണ് എത്തിയതു്. ഈ മനശ്ശാസ്ത്രകാരൻ ലൈംഗികമായകാര്യങ്ങളിൽ ചെയ്ത പ്രസ്താവനകൾഅസ്വീകാര്യമായികണക്കാക്കിയ ക്രൈസ്തവസഭയ്ക്കു പ്രത്യേകമായ ഒരു വീക്ഷണകോണമാണ് അക്കാര്യത്തിലുള്ളതു്.

ഭക്തികൊണ്ടുമാത്രം ഈ ആന്തരിക മനുഷ്യസ്വഭാവത്തെ കണ്ടെത്തുവാൻ സാദ്ധ്യമല്ല. പ്രാർത്ഥന അവശ്യം വേണ്ടതാണെങ്കിലും അതുകൊണ്ടുമാത്രം മതിയാവുകയില്ല. സഭാപരമായ ജീവിതത്തിൽ അതു ക്രമീകരിക്കപ്പെട്ടിരിക്കുന്നു എന്നേയുള്ളു. മനുഷ്യസ്വഭാവത്തെപ്പററിയുള്ള ആഴമായ ഒരു പഠനം നമുക്കു ആവശ്യമായിരിക്കുന്നു. ക്രിസ്തുവിൽകൂടി ദൈവത്തെ അറിയുന്നതിനും ആരാധിക്കുന്നതിനും തദ്വാരാ നമ്മുടെ ആന്തരികമനുഷ്യനിൽ മാററം വരേണ്ടതിനും നാം ശ്രമിക്കേണ്ടതാണ്. ദൈവത്തെ അറിഞ്ഞു മനസ്സിലാക്കുന്നതിനു വേദശാസ്ത്രവും, മനുഷ്യനെ ഗ്രഹിക്കുന്നതിനു മനശ്ശാസ്ത്രവും നാം പഠിക്കണം.

നല്ല കാര്യങ്ങൾക്കുവേണ്ടി ലോഭമെന്യേ ചെലവഴിക്കുന്ന ഒരു ധനാഢ്യൻ ഒരിക്കൽ തന്റെ ഇടവകയിലെ പട്ടക്കാരനോടു് "ഞാൻ പിശാചിനെപ്പോലെ മനസ്സുഖം കുറഞ്ഞവനായിരിക്കുന്നു" എന്നു പറയുകയുണ്ടായി. മനുഷ്യന്റെ ആത്മാവിൽ യഥാർത്ഥമായ സുഖവും, പ്രത്യാശയും ഇല്ലാത്തതിന്റെ ഫലമാണ് മേൽ പ്രസ്താവിച്ച വാചകം. അവൻ രക്ഷിക്കപ്പെടേണ്ടിയിരിക്കുന്നു. അവന്റെ ആന്തരാത്മാവിനെ ആകർഷിച്ചു ചലിപ്പിക്കുന്ന മതം അവനു് ആവശ്യമായിത്തീർന്നിരിക്കുന്നു. സ്വീകരണവും ഭക്തിയും മാത്രം പോരാതെ വരുന്നു. ഫ്രോയിഡിന്റെ ശാസ്ത്രീയമായ നിരീക്ഷണംപോലുള്ള സംരംഭംകൊണ്ടു സഭയുടെ ആൾബലം വർദ്ധിക്കുക സാദ്ധ്യമല്ല. സുവിശേഷപ്രചരണങ്ങൾ മൂലമാണ് സഭയുടെ സംഖ്യാബലം അതിരു കവിഞ്ഞു വരുന്നതു്. ആന്തരാത്മാവിന്റെ അവസാനമില്ലാത്ത അന്വേഷണം സുവിശേഷത്തിൽ കണ്ടെത്തപ്പെടുകയുണ്ടായി.

മനുഷ്യസ്വഭാവത്തെപ്പററിയുള്ള കൂലങ്കഷമായ ഒരു പഠനം നമ്മുടെ മതവിദ്യാഭ്യാസപുരോഗതിക്കു മാററിവയ്ക്കുവാൻ പാടില്ലാത്തതാണ്. ജീവിതത്തിന്റെ ഗതിവിഗതികളും മനോജ്ഞമായ അഭിലാഷങ്ങളും പററത്തിനു വിധേയമായി തീരണം. അകത്തു സ്ഥിതി ചെയ്യുന്ന മനുഷ്യനെ കാണുന്നതിനുതകത്തക്ക പുസ്തകങ്ങളും ഇതര പ്രസിദ്ധീകരണങ്ങളും ഉണ്ടാകുകയും, ഉണ്ടായാൽ പ്രചാരം ലഭിക്കുന്നതിനിടയാകുകയും ചെയ്യണം.

മനുഷ്യനിൽ കുടി കൊള്ളുന്ന ചീത്ത വാസനകളെ ഹനിച്ചു അവന്റെ മനസ്സു തിരിപ്പിക്കുന്നതു രക്ഷാനാടകത്തിലെ പ്രധാന രംഗങ്ങളാണ്. നമ്മുടെ പ്രതിദിനജീവിതത്തിലെ രംഗങ്ങളിൽ നിന്നല്ല, പിന്നെയോ മനുഷ്യസ്വഭാവത്തിന്റെ അടിയിൽത്തന്നെ മാററം വരുത്തി രക്ഷിക്കുന്നതിനാണ് യേശുക്രിസ്തു ആഗ്രഹിക്കുന്നതു്. ഈ മാററം പലപ്പോഴും നമ്മുടെ സഭാപരവും ബാഹ്യവുമായ ജീവിതത്തിൽ നിന്നല്ലായിരിക്കാം. നമ്മെ ആഴമായി സ്പർശിക്കുന്ന വ്യസനകരമായ അനുഭവങ്ങൾ ഈ മാററത്തിനു നമ്മെ പ്രേരിപ്പിക്കുന്നുണ്ടാകണം. മനുഷ്യജീവിതത്തെ ആകമാനം അറിയുന്ന ക്രിസ്തു 'അകത്തെ മനുഷ്യനെ' രക്ഷിക്കുന്നതിനുവാതിൽക്കൽത്തന്നെ കാത്തുനിൽക്കുന്നു. ആർ അവനുവേണ്ടി തുറന്നുകൊടുക്കും?

## വാരപഞ്ചാംഗം

| | ജൂൺ | ഇടവം |
|---|---|---|
| ഞായർ | 14 | 32 |
| തിങ്കൾ | 15 | 1 |
| ചൊവ്വാ | 16 | 2 |
| ബുധൻ | 17 | 3 |
| വ്യാഴം | 18 | 4 |
| വെള്ളി | 19 | 5 |
| ശനി | 20 | 6 |

**Thought for the Week**

What the world wants is
character
The world is in need of these
Whose love is one burning
love sel-fless.
Swami Vivekananda.

THE CHURCH WEEKLY

## മിഷ്യനറിയാത്ര

നി. വ. ദി. ശ്രീ. പത്രോസ് മാർ ഒസ്താത്യോസ് തിരുമേനിയുടെ ഇൻഡ്യൻ മിഷ്യനറിയാത്ര സമാരംഭിച്ചിരിക്കയാണല്ലോ. അദ്ദേഹത്തിന്റെ യാത്രാവിവരങ്ങൾ കാണിക്കുന്ന കത്തുകൾ തിരുമേനി സദയം അയയ്ക്കുന്നതു് ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കും. ഒരു മിഷ്യനറി ബിഷപ്പായി അഭിഷേകം ചെയ്യപ്പെട്ടിരിക്കുന്ന തിരുമേനി ഒട്ടും സമയം കളയാതെ അദ്ദേഹത്തിന്റെ ജോലിയിൽ പ്രവേശിച്ചിരിക്കയാണു്. സുവ്യക്തമായ ജീവിതോദ്ദേശമുള്ളവർക്കു് അങ്ങനെ ആലോചിച്ചിരുന്നു സമയം കളയേണ്ട ആവശ്യമില്ലല്ലോ. കഴിഞ്ഞ കാൽശതാബ്ദത്തിലപ്പുറം അധഃകൃതവർഗ്ഗങ്ങളുടെ ഇടയിൽ വിജ്ഞാനത്തിന്റെയും ആത്മരക്ഷയുടെയും സന്ദേശം എത്തിച്ചുകൊടുക്കുന്നതിൽ ബദ്ധശ്രദ്ധനായിക്കഴിഞ്ഞ തിരുമേനിക്കു ജീവിതസായാഹ്നത്തിൽ മറ്റൊരു ഉദ്ദേശം ഉണ്ടാകാൻ വഴിയില്ല. മിഷ്യനറിപ്രവർത്തനങ്ങളിൽ തുടർന്നു ശ്രദ്ധ ചെലുത്തുവാനുള്ള സന്നദ്ധതയും തീരുമാനവുമാണു് ഈ മിഷ്യനറിയാത്രയെ നയിക്കുന്നതെന്നു തിരുമേനിയുടെ എഴുത്തിൽ നിന്നു പ്രസ്പഷ്ടമാണു്. മേല്പട്ടസ്ഥാനാഭിഷേകം കഴിഞ്ഞു നടന്ന മഹാസമ്മേളനത്തിൽ പുതിയ തിരുമേനിമാരുടെ എല്ലാവരുടെയും പേർക്കു മറുപടിപ്രസംഗം ചെയ്തതു മാർ ഒസ്താത്യോസ് തിരുമേനി ആയിരുന്നു. അന്നത്തെ മറുപടിപ്രസംഗത്തിൽതന്നെ സാധാരണഗതിയിൽ മേല്പട്ടക്കാരുടെ പാദസ്പർശനം ഏൽക്കാറു പതിവില്ലാത്ത പാവപ്പെട്ടവരുടെയും അശരണരുടെയും സാധുഗൃഹങ്ങളെപ്പറ്റി തിരുമേനി സൂചിപ്പിക്കയുണ്ടായി. അങ്ങിനെയുള്ള ഗൃഹങ്ങളിൽ കയറിയിറങ്ങുകയും, ഉപദേശവും സഹായങ്ങളും നൽകുകയും ചെയ്തുകൊണ്ടിരുന്ന ബ: പത്രോസ് റമ്പാച്ചനും, മാർ ഒസ്താത്യോസ് തിരുമേനിയും തമ്മിൽ വലിയ അന്തരമുണ്ടാകരുതെന്നു തിരുമേനിക്കു നിർബന്ധമുണ്ടെന്നു് ആ പ്രസംഗത്തിലും, പിന്നീടു് ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന കത്തിലും സുവ്യക്തമാണു്. ഇടവകഭരണത്തിന്റെ ചുമതലകൾ വഹിക്കുന്ന തിരുമേനിമാർക്കു ചില സ്ഥാനമഹിമകളും പദവികളും പരിപാലിക്കേണ്ടതായിട്ടുണ്ടു്. അങ്ങിനെയുള്ള സാധാരണ പതിവിൽനിന്നു അല്പമെല്ലാം മിഷ്യനറിബിഷപ്പന്മാർ ചിലപ്പോൾ വ്യത്യസ്തത സ്വീകരിക്കാറുണ്ടെന്നു ബിഷപ്പ് വാൾഷു തിരുമേനിയെപ്പോലെയുള്ളവരുടെ ജീവിതരീതിയിൽനിന്നു മനസ്സിലാക്കാം. പാരമ്പര്യമനുസരിച്ചുള്ള ജീവിതക്രമങ്ങളിൽനിന്നുള്ള വ്യതിയാനസ്വാതന്ത്ര്യം അങ്ങിനെയുള്ളവർക്കു അനുവദിച്ചുകൊടുക്കുക പതിവുണ്ടു്. അതുകൊണ്ടു് സുഖക്കേടുപിടിപ്പിക്കുന്ന ജീവിതക്രമങ്ങളെ അല്പമെല്ലാം നിരാകരിക്കുമ്പോൾ സമുദായമദ്ധ്യത്തിൽ ഉണ്ടാകാവുന്ന തെറ്റിദ്ധാരണകളെപ്പറ്റി തിരുമേനിക്കു തന്നെ ആശങ്കകൾ ഉണ്ടെന്നു് തിരുമേനിയുടെ കത്തിൽ സൂചനയുണ്ടു്. ഏതു ജീവിതരീതി സ്വീകരിക്കുന്നതിലും ദൈവതിരുനാമമഹത്വം പ്രഥമോദ്ദേശമായി സ്വീകരിക്കുന്നവർക്കു് അപ്രധാനങ്ങളായ മറ്റു പരിഗണനകളെപ്പറ്റി ഭയപ്പെടേണ്ട ആവശ്യമുണ്ടെന്നു തോന്നുന്നില്ല. സഹോദരതിരുമേനിമാരുടെ ആനുകൂല്യവും, സഹകരണവും അങ്ങിനെയുള്ള ആദർശസാഫല്യത്തിൽ ലഭിക്കാതിരിക്കയില്ലെന്നു് വിശ്വസിക്കാവുന്നതുമാണു്. ഈ മിഷ്യനറിയാത്രയിലും തുടർന്നുള്ള പ്രവർത്തനങ്ങളിലും സഭയുടെ ഒരു പ്രധാനചുമതലയിലേക്കു സമുദായാംഗങ്ങളുടെ ശ്രദ്ധ പതിയുവാൻ ഇടവരുന്നെങ്കിൽ അതു വിജയകരമായ ഒരു ഭാവി നമുക്കു പ്രദാനം ചെയ്യുമെന്നുള്ളതിനു സംശയമില്ല.

## കോളജ്ഹിൽഇടവക.

യൂണിയൻക്രിസ്ത്യൻ കോളജിന്റെ പരിസരങ്ങളിൽ സ്ഥിരതാമസക്കാരായി തീർന്നിട്ടുള്ള മലങ്കര ഓർത്തഡോക്സ് സമുദായാംഗങ്ങൾക്കു വേണ്ടി "കോളജ്ഹിൽപാരിഷ്" എന്ന പേരിൽ ഒരു ഇടവക ആരംഭിച്ചിരിക്കുന്നു. പരേതനായ കെ. സി. ചാക്കോ അവർകളുടെ ശ്രമത്താൽ സ്ഥാപിതമായ ഫെലോഷിപ്പ്ഹൌസിന്റെവക സ്ഥലത്തുനിന്നു് തൽഭാരവാഹികൾ ഈ ഇടവകയുടെ ഉപയോഗത്തിനായി അൻപതു സെന്റു സ്ഥലം ദാനമായി നൽകുകയുണ്ടായി. ഭംഗിയായി മതിൽ കെട്ടി അടച്ചിരിക്കുന്ന ഈ സ്ഥലത്തിന്റെ പ്രതിഷ്ഠ, കണ്ടനാട്ട്, അങ്കമാലി ഭദ്രാസനങ്ങളിടവകകളുടെ നി. വ. ദി. ശ്രീ. ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് നിർവ്വഹിച്ചിരിക്കുന്നു. തദവസരത്തിൽ, യൂണിയൻകോളജിന്റെ ജനയിതാക്കളിൽ പരേതരായ കെ. സി. ചാക്കോ, എ. എം. വർക്കി എന്നീ മഹാത്മാക്കളുടെ മൃതശരീരങ്ങൾ അടക്കപ്പെട്ട സ്ഥലങ്ങളിൽനിന്നു കൊണ്ടുവരപ്പെട്ടിരുന്ന ഭൌതികാവശിഷ്ടങ്ങൾ, പരേതരുടെ സംസ്കാരത്തിനായി വേർതിരിച്ചിരിക്കുന്ന "ബേസ്സ് ബൃറോ"യിൽ, വൈദികരുടെ സഹകരണത്തിലും ഒട്ടധികം ജനങ്ങളുടെ സാന്നിദ്ധ്യത്തിലും, അനുയോജ്യമായ ശുശ്രൂഷാനന്തരം, മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് സംസ്കരിക്കുകയുണ്ടായി.

ആദ്യമായി ഇടവക സന്ദർശിച്ചു് പ്രസ്തുത പ്രതിഷ്ഠാശുശ്രൂഷകൾ നടത്തിയ ഇടവകമെത്രാപ്പോലീത്തായെ അഭിവാദനം ചെയ്യുന്നതിനായി വൈകുന്നേരം 5 മണിക്കു കോളജിലെ വർക്കിമെമ്മോറിയൽഹാളിൽ കൂടിയ യോഗത്തിൽ വിവിധസഭാവിഭാഗങ്ങളിൽപെട്ട ക്രൈസ്തവരേ കൂടാതെ സ്ഥലത്തെ പല മുസ്ലീം ഹിന്ദുമാന്യന്മാരും സംബന്ധിച്ചിരുന്നു. ത്യാഗത്തോടും പരസ്പരബഹുമാനത്തോടും കൂടി വിവിധസമുദായങ്ങൾ ഒരു സ്ഥലത്തു് ഒരുമിച്ചു് വസിക്കുന്നതു് സ്വർഗ്ഗാനുഭവത്തിന്റെ ഒരു പ്രതിച്ഛായയാണെന്നും വിവിധസമുദായങ്ങൾ തമ്മിലുള്ള സൌഹാർദ്ദത്തിനായി യൂണിയൻകോളജ് നൽകുന്ന പ്രചോദനം അഭിനന്ദനാർഹമാണെന്നും പ്രസ്താവിച്ചുകൊണ്ടു് മെത്രാപ്പോലീത്താതിരുമേനി ഒരു പ്രസംഗം ചെയ്തു. തുടർന്നു ദിവ്യശ്രീ ഫാദർ റ്റി. വി. ജോൺ, ശ്രീ. സി. പി. മാത്യു, എം. പി. പ്രിൻസിപ്പൽ ശ്രീ. റ്റി. ബി. നൈനാൻ മുതലായവരുടെ പ്രസംഗങ്ങളും അതിനുശേഷം ഒരു ചായസൽക്കാരവും ഉണ്ടായിരുന്നു.

പ്രതിവാര പ്രഭാഷണം (The Sermon for the Week)

# കല്ലു നീക്കുവിൻ

(എം. റി.)

"യേശു പിന്നെയും ഉള്ളം നൊന്തു കല്ലറെയ്ക്കൽ എത്തി; അതു് ഒരു ഗുഹ ആയിരുന്നു; ഒരു കല്ലും അതിന്മേൽ വെച്ചിരുന്നു. കല്ലു നീക്കുവിൻ എന്നു യേശു പറഞ്ഞു."

(വി. യോഹന്നാൻ 11. 38.)

"കല്ലു നീക്കുവിൻ" ലാസറിന്റെ കല്ലറയ്ക്കു സമീപം എത്തിയ കർത്താവു പറഞ്ഞ ഈ കല്പന ശ്രദ്ധേയമാണു്. മാർത്തയുടേയും മറിയയുടേയും അവിടെ കൂടിയിരുന്ന യഹൂദന്മാരുടെയും സങ്കടം കണ്ടു വികാരഭരിതനായി കരഞ്ഞ യേശു അവരിൽ ആശ്ചര്യം ഉളവാക്കി, അവരിൽ ചിലർ ചോദിച്ചു: "കുരുടന്റെ കണ്ണു തുറന്ന ഇവനു ഇവനേയും മരിക്കാതാക്കുവാൻ കഴിഞ്ഞില്ലയോ?" ഏതാണ്ടിപ്രകാരമുള്ള ഒരു ചോദ്യം നമ്മുടെയും മനസ്സിൽ ഉദിക്കാവുന്നതാണു്. മരിച്ചവനെ ഉയർപ്പിക്കുവാൻ പുറപ്പെട്ട യേശുവിനു കല്ലറയ്ക്കൽ ഇരുന്ന കല്ലു നീക്കുക എന്നുള്ള താരതമ്യേന ലഘുവായ കൃത്യം കൂടി നിർവ്വഹിച്ചുകൂടായിരുന്നോ? തീർച്ചയായും തന്റെ ഒരു വാക്കുകൊണ്ടു സാധിക്കാമായിരുന്ന ഒരു നിസ്സാര കാര്യമായിരുന്നു അതു്. എന്നാൽ പിന്നെ താനെന്തുകൊണ്ടതിങ്ങിനെ ചെയ്തില്ല? നമുക്കു ചെയ്യാവുന്നതും നാം ചെയ്യേണ്ടതുമായ യാതൊരു കാര്യവും കർത്താവു നമുക്കുവേണ്ടി ചെയ്യുന്നതല്ല. ആത്മീയ ജീവിതത്തിൽ നാം പഠിക്കേണ്ട ഒരു പ്രഥമ പാഠമാണിതു്. ദൈവകൃപ സർവ്വശക്തവും സ്വതന്ത്രവുമാണെങ്കിലും അതു നമ്മെ താലോലിച്ചു അലസരാക്കിത്തീർക്കുന്നതല്ല. നാം ചെയ്യേണ്ടതു നാംതന്നെ ചെയ്യണം. എങ്കിൽ മാത്രമെ ദൈവം പ്രവർത്തിക്കൂ. എല്ലാം ദൈവം നടത്തിക്കൊള്ളും എന്നു പറഞ്ഞു കൈ കെട്ടിയിരിക്കുന്നവർക്കു ആത്മീയമോ ലൗകികമോ ആയ യാതൊരു ഫലവും പുറപ്പെടുവിക്കുവാൻ കഴിയുന്നതല്ല. ഇതിനു് എത്ര ഉദാഹരണങ്ങൾ വേണമെങ്കിലും ഓരോരുത്തർക്കും സ്വാനുഭവത്തിൽനിന്നുതന്നെ എടുക്കാം.

പ്രാർത്ഥനയെപ്പറ്റി ചിന്തിക്കാം. "പ്രാർത്ഥിക്കാൻ പഠിച്ചവർ സൗഭാഗ്യജീവിതത്തിന്റെ ഏറ്റവും വലിയ രഹസ്യം കരസ്ഥമാക്കിയിരിക്കുന്നു" എന്നു് ഒരു ഭക്തൻ പറഞ്ഞിട്ടുണ്ടു്. എന്നാൽ പ്രാർത്ഥിക്കാൻ പഠിക്കുക വളരെ പ്രയാസമുള്ള ഒരു കാര്യമാണു്. ദീർഘകാലത്തെ നിരന്തര പരിശ്രമം കൊണ്ടുമാത്രം കരസ്ഥമാക്കാവുന്ന ഒരു കഴിവാണു് അതു്. വിശുദ്ധയായ ത്രേസ്യാ, ദൈവസാന്നിദ്ധ്യം തനിക്കു് ഏറ്റവും അരോചകമായി തോന്നിയിരുന്ന ഒരു കാലഘട്ടം തന്റെ ജീവിതത്തിൽ ഉണ്ടായിരുന്നതായും, അന്നു പ്രാർത്ഥനായാമങ്ങൾ കഴിച്ചുകൂട്ടിയിരുന്നതു ഘടികാരത്തിൽ നോക്കിക്കൊണ്ടായിരുന്നെന്നും പറഞ്ഞിട്ടുണ്ടു്. അതുപോലെതന്നെ വലിയ ഭക്തനായ ബ്രദർ ലോറൻസ് ദൈവസാന്നിദ്ധ്യബോധം ശീലിച്ചതു് അനേക വർഷത്തെ കഠിന പ്രയത്നത്തിന്റെയും തോൽവികളുടെയും ഫലമായിട്ടാണു്. അദ്ദേഹത്തെപ്പോലെ നിരന്തര ദൈവസംസർഗ്ഗം അനുഭവപ്പെടുത്തിയിട്ടുള്ള ഭക്തന്മാർ ചുരുക്കമാണു്. ദൈവത്തെ കൂടാതെ ജീവിക്കുകയാണു് തനിക്കു കൂടുതൽ ശ്രമകരമായിട്ടുള്ളതെന്നു അദ്ദേഹം ഒരിക്കൽ പറയുകയുണ്ടായി. എന്നാൽ അത്ര സുസ്ഥിരമായ ദൈവസാന്നിദ്ധ്യബോധം കൈവരുത്തുവാൻ പത്തു വർഷത്തെ പരിശ്രമം വേണ്ടിവന്നു.

"കല്ലു നീക്കുവിൻ" എന്നു് യേശു പറഞ്ഞു. ദൈവത്തിനു പ്രവർത്തിക്കുവാൻ മാർഗ്ഗതടസ്സമുണ്ടാക്കുന്ന പല കാര്യങ്ങൾ നമ്മുടെ ഓരോരുത്തരുടേയും ജീവിതത്തിലുണ്ടു്. ആ തടസ്സങ്ങൾ നാംതന്നെ നീക്കേണ്ടിയിരിക്കുന്നു. പ്രവർത്തിക്കുന്നതു ദൈവമാണു്. എന്നാൽ ദൈവം പ്രവർത്തിക്കുന്നതിനുള്ള കളമൊരുക്കേണ്ടതു നമ്മുടെ ചുമതലയാണു്. നമ്മുടെ ഭാഗം നാം നിർവഹിക്കാത്തതുകൊണ്ടുമാത്രം ദൈവത്തിന്റെ ശക്തി നമ്മിലേക്കു പ്രവഹിക്കാതിരിക്കുന്നു. നമ്മുടെ ആത്മീയവും ലൗകികവുമായ ദാരിദ്ര്യത്തിനുള്ള പ്രധാന കാരണം പലപ്പോഴും നമ്മുടെ അലസതയാണു്. സ്വാർത്ഥതയുടെ ഫലമാണു് അലസത. സ്വയത്തിനു് അടിമയായ മനുഷ്യൻ പ്രകൃത്യാ അലസനാണു്. മനുഷ്യന്റെ അലസതയെ തകർക്കുവാനുള്ള ഏക മാർഗ്ഗം സ്വയത്തോടുള്ള അടിമത്വത്തിൽ നിന്നു് അവനെ സ്വതന്ത്രനാക്കുകയാണു്. എന്നാൽ മനുഷ്യൻ സ്വയത്തിൽ നിന്നു വിമുക്തനാകുന്നതു ദൈവത്തോടു ചേരുമ്പോൾ മാത്രമാണു്. നമ്മുടെ ഹൃദയത്തിന്റെയും ജീവിതത്തിന്റെയും കേന്ദ്രം, ഒന്നുകിൽ സ്വയം; അല്ലെങ്കിൽ ദൈവം ആയിരിക്കും. സ്വയത്തെ പുറത്താക്കുവാൻ ദൈവത്തിനു മാത്രമേ കഴിയൂ. എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്വഭാവമുള്ളവനാണു ദൈവം. ആ പ്രവർത്തനത്തിന്റെ പ്രേരണാശക്തി സ്നേഹമാണു്. അതുകൊണ്ടു ദൈവത്തോടു് ഐക്യപ്പെടുന്ന മനുഷ്യൻ പ്രവർത്ത്യുന്മുഖനായിത്തീരാതെ തരമില്ല. ദൈവത്തോടും സഹോദരവർഗ്ഗത്തോടും ഉള്ള സ്നേഹവും ചുമതലാബോധവും മനുഷ്യന്റെ അലസതയെ ഉന്മൂലനം ചെയ്യുന്നു. നാം തന്നെ നീക്കേണ്ടിയ കല്ലുകളെ നീക്കുവാൻ നാം പ്രാപ്തരായിത്തീരുന്നു.

ജീവിതത്തിന്റെ ഗതിയും ഫലപ്രാപ്തിയും നിർണ്ണയിക്കപ്പെടുന്നതു് അനുദിനമുള്ള ചില തഴക്കങ്ങളും ആചാരങ്ങളും സ്ഥിരപരിശ്രമവും അനുസരിച്ചാണു്. ഉറങ്ങാനും ഉണരാനും ഉള്ള സമയത്തെ സംബന്ധിച്ചുള്ള കൃത്യനിഷ്ഠക്കുറവുകൊണ്ടു മാത്രം ജീവിതത്തിൽ പരാജയമടയുന്നവർ പലരുണ്ടു്. അങ്ങനെയുള്ള കാര്യങ്ങൾ ക്രമപ്പെടുത്തുവാൻ ആവശ്യമായ ശിക്ഷണം നാം പരിശീലിക്കുന്നില്ല. അറിവു സമ്പാദിക്കുവാനോ ആദ്ധ്യാത്മികമായി വളരുവാനോ നാം ആഗ്രഹിക്കുന്നുണ്ടാവാം. എന്നാൽ അതിനാവശ്യമായ സമയം നാം ഏകാഗ്രതയോടുകൂടി വിനിയോഗിക്കുന്നുണ്ടോ? ദൈവസാന്നിദ്ധ്യബോധം നാം കാംക്ഷിക്കുന്നു. എന്നാൽ ദൈവസംസർഗ്ഗത്തിനു് എത്ര ചുരുങ്ങിയ സമയമാണു നാം ചെലവഴിക്കുന്നതു്! നമ്മുടെ ആത്മാർത്ഥമായ പ്രയത്നമാണു് പ്രതിഫലം നേടുന്നതു്. നമ്മുടെ ബലഹീനത നിമിത്തവും പല പ്രതികൂല ശക്തികൾ നിമിത്തവും നമുക്കു പരാജയങ്ങളുണ്ടാകാം. എന്നാൽ അതൊന്നും നമ്മെ ഭഗ്നാശരും അലസരും ആക്കുവാൻ അനുവദിച്ചുകൂടാ. ഫലം തരുന്നതു ദൈവമാണു്. പരാജയം തന്നെ പലപ്പോഴും വിജയമായി പരിണമിക്കും. നാം ചെയ്യുവാനുള്ളതു ചെയ്യണമെന്നുള്ളതാണു് പ്രധാന കാര്യം. ബാക്കിയുള്ളതു ദൈവം പ്രവർത്തിച്ചുകൊള്ളും.

പ്രയത്നിക്കാതെ പ്രതിഫലം നേടണമെന്നുള്ള ആഗ്രഹം പലരെയും വഴിതെറ്റിക്കാറുണ്ടു്. അങ്ങനെയുള്ള അ

(12-ാം പേജിൽനിന്ന് തുടർച്ച)
പ്രായോഗികത ഇതര സംഘടനകൾക്കുകൂടി മാർഗ്ഗദർശകമാകത്തക്കവണ്ണം ഓരോ പദ്ധതിയുടെയും, പ്രവർത്തനത്തിൽ ഇതര സംഘടനകളേയും, നേതാക്കന്മാരെയും ക്ഷണിച്ച് ആവശ്യമായ സഹകരണം സമ്പാദിക്കേണ്ടതാണ്. കമ്മ്യൂണിററി പ്രവർത്തനത്തിൽ ഒരു സ്ഥാനമോ ഉദ്യോഗമോ ലഭിക്കുന്നതിനെക്കാൾ ഒരു പ്രശ്നം പരിഹരിക്കുക എന്നുള്ളതിനാണ് പ്രാധാന്യം.

ഒരു സംഘടന ഒരു പദ്ധതി നടപ്പിലാക്കിയാൽ അതിനെ സംബന്ധിച്ചുള്ള വിശദവിവരം നേതാക്കന്മാരെ അറിയിക്കുക. അനന്തരം അവ നേതാക്കന്മാരുടെ അനുമതിയോടുകൂടി കമ്മ്യൂണിററി ഒന്നാകെ നടപ്പിലാക്കുന്നതിനു കഴിയുന്നതാണ്.

ഗ്രാമപ്രദേശങ്ങളിലുള്ള ജനങ്ങൾക്കു തങ്ങളുടെ പ്രശ്നങ്ങളിൽ ആലോചിച്ചു പ്രവർത്തിക്കുന്നതിനുള്ള കഴിവുണ്ടായിരിക്കണം. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾ, ഗൃഹം, കുടുംബം, കൂട്ടായ്മ, കമ്മ്യൂണിററി, രാജ്യം, എന്നിങ്ങനെ വികസിതമായ തോതിലുള്ള ഏതു പ്രശ്നത്തിനും, പരിഹാരമാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നതിനും പര്യാപ്തമാകത്തക്ക രീതിയിലായിരിക്കണം. ചുരുക്കത്തിൽ കുടുംബം മുതൽ അഖിലദേശീയ വിഷയങ്ങൾവരെ ചിന്തിക്കുന്നതിനു സാധിക്കണം.

**സംഗ്രഹം**

വർഗ്ഗം, മതം, ദേശം എന്നിവയിൽ വ്യക്തി താല്പര്യത്തോടുകൂടിയതും ചുരുക്കം ചില കുടുംബങ്ങൾ പരസ്പരം പുലർത്തുന്നതുമായബന്ധമാണ് കൂട്ടായ്മകൾ. എന്നാൽ കമ്മ്യൂണിററിയാകട്ടെ, വാണിജ്യം, വിദ്യാഭ്യാസം തുടങ്ങിയ വിഷയങ്ങളിൽ പൊതുവായ താല്പര്യത്തോടുകൂടിയ ജനസമൂഹം നിവസിക്കുന്നതും മിക്കവാറും ഒരു നഗരം കേന്ദ്രമാക്കി വിവിധ ഗ്രാമങ്ങൾ ചുററുമുള്ളതുമായ ഒരു പ്രദേശമാകുന്നു. കമ്മ്യൂണിററിയുടെ അഭിവൃദ്ധിക്കു നിദാനമായിരിക്കുന്നത് അതിലുൾപ്പെട്ടവരുടെ വിവിധസേവനങ്ങളെയും, പ്രവർത്തനത്തേയുംപററി പഠിച്ചു അവയിലുള്ള ന്യൂനതകൾ കണ്ടുപിടിക്കുക എന്നുള്ളതാണ്. മൂലധനം, വ്യവസായസൗകര്യം, പൊതുസ്ഥാപനങ്ങൾ, ജനങ്ങൾ, വരുമാനം, വിദ്യാഭ്യാസം, കൂട്ടായ്മകൾ, ആരോഗ്യം. വിനോദത്തിനും, വിശ്രമത്തിനുമുള്ള പരിപാടികൾ, സാമൂഹ്യസംരക്ഷണം, സംഘടനകൾ, പ്രാദേശികഭരണം, ഗ്രന്ഥശാല, ഗ്രാമശുചീകരണം എന്നിവ കമ്മ്യൂണിററിയുടെ സേവനങ്ങളിൽ പ്രാധാന്യമർഹിക്കുന്നവയാകുന്നു.

കമ്മ്യൂണിററി പ്രവർത്തനത്തിനുള്ള ഈ നടപടികൾമുഖേനകർഷകരെ സംഘടിപ്പിക്കുക. ഒരേസമയം ഒന്നുമാത്രം ചെയ്യുക, കൗൺസിൽ രൂപീകരിക്കുക. നിലവിലിരിക്കുന്ന സംഘടനകളെ പ്രയോജനപ്പെടുത്തുക തുടങ്ങിയ പരിപാടികൾമൂലം കമ്മ്യൂണിററിപ്രവത്തനത്തിനുള്ള പ്രായോഗികപദ്ധതിയും നടപ്പിലാക്കുന്നതാണ്.

(ഗ്രന്ഥലോകം)

—

ഗ്രഹം സഫലമായാൽ തന്നെയും അതിൻെറ ഫലം സുസ്ഥിരമായിരിക്കയില്ല. അതിൽ ദൈവത്തിൻെറ അനുഗ്രഹമോ സാന്നിദ്ധ്യമോ ഉണ്ടായിരിക്കുന്നതല്ല. അതു സാന്മാർഗ്ഗിക നിയമത്തിനു വിരുദ്ധവുമാണ്. മനുഷ്യനു നിത്യമായ സമ്പാദ്യം അവൻെറ സ്വഭാവമാണ്. ധാർമ്മിക നിയമങ്ങൾക്കു വിധേയനായി ജീവിക്കുകയും പ്രയത്നിക്കുകയും ചെയ്യുന്നതുകൊണ്ടാണു സ്വഭാവം രൂപമെടുത്തു വളർച്ച പ്രാപിക്കുന്നത്. അങ്ങനെയുള്ള വളർച്ചയിൽ ലക്ഷ്യപ്രാപ്തിയേക്കാൾ പ്രധാനമായിട്ടുള്ളത് ഉദ്ദേശശുദ്ധിയോടു കൂടിയ ഉദ്യമവും നാം സ്വീകരിക്കുന്ന ഉപാധികളുടെ മേന്മയുമാണ്. തെററായ മാർഗ്ഗത്തിൽ കൂടി കരസ്ഥമാക്കിയ വിജയവും ലാഭവും യഥാർത്ഥത്തിൽ നഷ്ടമായിട്ടേ പരിണമിക്കൂ. ശരിയായ മാർഗ്ഗം പരാജയപ്പെട്ടാലും അതു സ്വഭാവത്തിനു വൈശിഷ്ട്യം വളർത്തുകയും കാലാന്തരത്തിൽ വിജയത്തിനു വഴി തെളിക്കുകയും ചെയ്യും. കാര്യസാദ്ധ്യത്തിനായി കുറുക്കുവഴികളെ തേടുവാനുള്ള പരീക്ഷയിൽ അകപ്പെടാതിരിക്കാൻ നാം എപ്പോഴും സൂക്ഷിക്കണം.

"കല്ലു നീക്കുവിൻ." "കണ്ടാലും, ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു." നമ്മുടെ ജീവിതത്തിൽ അത്ഭുതകരമായി തൻെറ മഹത്വം വെളിപ്പെടുത്തുവാൻ കാത്തുനിൽക്കുന്ന നമ്മുടെ കർത്താവിൻെറ ശബ്ദമാണിത്. താൻ പ്രവർത്തിക്കണമെങ്കിൽ നാം അനുവദിക്കണം; സഹകരിക്കണം; ചിലതെല്ലാം ചെയ്യണം. "അവൻ നിങ്ങളോട് എന്തു പറയുന്നുവോ അതു ചെയ്യുക." അതുമാത്രമാണ് ആവശ്യം. "കർത്താവേ കല്പിക്കേണമേ; അടിയൻ കേൾക്കുന്നു."

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1. രാജാ. 18. 17-21.

ഒരു മനുഷ്യൻ ദൈവേഷ്ടം നിറവേറുന്നതിനുള്ള ഒരു ആയുധമാണ് താനെന്നുള്ള ഒരു ബോധത്തിലെത്തിക്കഴിഞ്ഞാൽ അവൻ അജയ്യനായിത്തീരുന്നു. മനുഷ്യർ, സാഹചര്യങ്ങൾ, പ്രാതികൂല്യങ്ങൾ ഇവയൊന്നും തന്നെ അവനു ബാധകമായി തീരുന്നില്ല. ദൈവേഷ്ടനിർവ്വഹണമാണ് തന്റെ ലക്ഷ്യം. ആകാശവും ഭൂമിയും മാറിപ്പോയാലും അതു നിറവേറുകതന്നെ ചെയ്യും. ഏലിയായുടെ ശക്തിക്കും ധൈര്യത്തിനും കാരണം ഈ ഒരു ബോധത്തിൽ നിശ്രദ്ധമായിരിക്കുന്നു. ദൈവത്തിന്റെ ലക്ഷ്യനിർവ്വഹണത്തിൽ ഒരുവനുള്ള ബന്ധം എന്താണെന്നുള്ള പ്രശ്നം സർവ്വപ്രധാനമായ ഒന്നത്രേ. ദൈവേഷ്ടം നിവ്വഹിക്കുന്നവർക്കല്ലാതെ ദൈവശക്തിയും അനുഗ്രഹങ്ങളും രുചിച്ച് ആസ്വദിക്കുവാൻ കഴിയുന്നതല്ല.

ചൊവ്വാ. പുറപ്പാട് 16.

ഇസ്രായേൽ ജനം മരുഭൂമിയിൽക്കൂടെ നടത്തപ്പെട്ടതു് ദൈവത്തിന്റെ പ്ളാൻ അനുസരിച്ചായിരുന്നു. അവരെ മറച്ചുകൊണ്ടിരുന്ന മേഘം നിന്നിടത്തല്ലാതെ മന്നാ പൊഴിഞ്ഞിരുന്നില്ല. മന്നായും മേഘത്തണലും ലഭിക്കുന്നതിനു നിർദ്ദിഷ്ടമായ മാർഗ്ഗത്തിൽക്കൂടെ ചരിക്കേണ്ടതു് ആവശ്യമായിരുന്നു. നമ്മുടെ ജീവിതത്തോടു തുലനം ചെയ്യപ്പെടാവുന്ന ഒരു ഉപമയായി ഇതു പരിഗണിക്കപ്പെടാം. ദിവ്യസംരക്ഷണവും പോഷണവും ലഭിക്കുന്നതിനു ദൈവത്തിന്റെ മാർഗ്ഗത്തിൽ ചരിക്കേണ്ടതാവശ്യമാകുന്നു. ഒരു കാരണവശാലും ദൈവദർശനങ്ങളെ നാം അവഗണിക്കരുതു്. "കർത്താവേ ഞാൻ എന്തുചെയ്യണമെന്നു നീ ആഗ്രഹിക്കുന്നു" എന്ന പ്രശ്നം എപ്പോഴും നമ്മിൽനിന്നു് സ്വർഗ്ഗീയ കവാടങ്ങളിൽ ചെന്നലയ്ക്കുന്ന ചോദ്യമായിരിക്കണം. അതിനു ലഭിക്കുന്ന പ്രത്യുത്തരം എപ്പോഴും ജഡമയനായ മനുഷ്യനു രുചികരമായിരിക്കയില്ല. എങ്കിലും അവയുടെ അനുസരണത്തിലാണു നമ്മുടെ വിജയം.

ബുധൻ–1. രാജാ. 18. 21. 24.

"നിങ്ങൾ എത്രത്തോളം രണ്ടു തോണിയിൽ കാൽ വയ്ക്കും. യഹോവ ദൈവമെങ്കിൽ അവനെ അനുഗമിപ്പിൻ"

ഏലിയായെ സംബന്ധിച്ചിടത്തോളം "എങ്കിൽ" ഈ കാര്യത്തിൽ അർത്ഥശൂന്യമായ പദമായിരുന്നു. യഹോവാ ദൈവമോ എന്നു അവൻ സംശയിച്ചിരുന്നില്ല. എന്നാൽ അടി തൊറിയ നില അവരെ ബോദ്ധ്യപ്പെടുത്തണമെന്നു് അവൻ ആഗ്രഹിച്ചു. രണ്ടു യജമാനന്മാരെ സേവിക്കുന്ന ഭൃത്യന്റെ നില ആയിരുന്നു അവരുടേതു്. അവിശ്വാസികളേക്കാൾ കൂടുതലായി ക്രിസ്തീയ വിശ്വാസത്തിനും സഭയ്ക്കും എന്നും ദോഷം ചെയ്യുന്നതു് അർദ്ധവിശ്വാസികളാകുന്നു. പ്രാർത്ഥനയും, മന്ത്രവാദവും, കൂദാശാനുഭവവും, കൂടോത്രവും, വചനശുശ്രൂഷയും, സ്നേഹമില്ലായ്മയും ഈവിധം പോകുന്ന അവരുടെ നില. ഫലമോ, ദൈവതിരുനാമം പരദൃഷ്ടിയിൽ ആക്ഷേപിക്കപ്പെടുന്നു എന്നുള്ളതുതന്നെ.

വ്യാഴം. 1. രാജാ. 18. 24–26.

"തീ കൊണ്ടു ഉത്തരം അരുളുന്ന ദൈവം തന്നെ ദൈവം എന്നിരിക്കട്ടെ." നീതിപൂർവ്വകമായ ഒരു പ്രമേയമായിരുന്നു അതു്. പ്രകൃതിശക്തികളുടെദേവനായി പരിഗണിക്കപ്പെട്ടിരുന്ന ബാലിനു് പ്രകൃതിശക്തിയിൽക്കൂടി പ്രവർത്തിപ്പാൻ കഴിയാതെ പോകുന്നതല്ലല്ലൊ, അതുകൊണ്ടാണു് ജനമെല്ലാം യാതൊരു പ്രതിഷേധധ്വനിയും പുറപ്പെടുവിക്കാതെ അതു നല്ല വാക്കു് എന്നു ഉത്തരം പറഞ്ഞതു്. ദൈവത്തിലുള്ള ശരണത്തോടുകൂടിയാണു് ഏലിയാസ് ഈ വെല്ലുവിളി മുഴക്കിയതു്. തന്നിൽ ശരണപ്പെടുന്നവനെ കൈവിടുന്നവനല്ലല്ലൊ ദൈവം. പക്ഷേ രാത്രിയുടെ നാലാം യാമത്തോളം കാത്തിരിക്കേണ്ടിവന്നേക്കാം. എന്നാലും പ്രഭാതത്തിങ്കൽ സൂര്യന്റെ ഇളംകതിരുകളിൽ കൂടെ ദൈവത്തിന്റെ തൃക്കരങ്ങൾ നീട്ടിയിരിക്കുന്നതു കാണുവാൻ കഴിയും. ദൈവത്തിന്റെ പ്ളാനിൽ നിങ്ങൾ കണ്ടെത്തപ്പെടട്ടെ. പിന്നീടു നിസ്സന്ദേഹം ദൈവതിരുനാമത്തിൽ പ്രയാണം ആരംഭിച്ചാലും. പ്രകൃതിപോലും നിങ്ങളെ അനുസരിക്കുകയും നിങ്ങളുടെ ആജ്ഞയനുസരിച്ചു അഗ്നി സ്വർഗ്ഗത്തിൽ നിന്നു ഇറങ്ങുകയും ചെയ്യും. തന്റെ ദിവ്യ സാന്നിദ്ധ്യമാകുന്ന മണവറയിലെ ഉന്നതനിയമങ്ങളുടെ ഫലമാകുന്നു അത്ഭുതങ്ങൾ.

വെള്ളി. 1' രാജാ. 13. 26–35.

ബാലിന്റെ പ്രവാചകന്മാരുടെ ആയുസ്സിൽ നല്ലപ്പോഴാണു് ഈവിധം ഒരു പരീക്ഷണത്തിനവർ മുതിർന്നതു്. നാളതുവരെ സാധാരണജനങ്ങളെ കബളിപ്പിച്ചു് ഉദരപൂരണം നടത്തിപ്പോന്ന ആളുകൾ ബാലേ, ഉത്തരമരുളണമേ എന്നു നിലവിളിച്ചാൽ ആരാണുത്തരം നൽകുന്നതു്. അവരുടെ നഗ്നമായ പരാജയത്തിൽ ഏലിയായ്ക്കു തന്റെ ആഹ്ലാദം മറച്ചുവയ്ക്കുവാൻ കഴിഞ്ഞില്ല. അതു് ആ വിധമേ പര്യവസാനിക്കയുള്ളു എന്നു അദ്ദേഹത്തിനറിയാമായിരുന്നു. തന്റെ നിലയെ സാധൂകരിക്കുവാനുള്ള സമയം ആയി എന്നു പ്രവാചകൻ അറിഞ്ഞു. തന്റെ വിശ്വാസവും പ്രാർത്ഥനയും ഏതുവിധം സഫലമാകുമെന്നു് അദ്ദേഹത്തിനറിയാമായിരുന്നു. എങ്കിലും അതു ചോദ്യം ചെയ്യപ്പെടരുതെന്നു അദ്ദേഹത്തിനു നിർബന്ധമുണ്ടായിരുന്നു. അതിനാണു് അവൻ ജനത്തെ വിളിച്ചുകൂട്ടിയതും നാലു തൊട്ടികൾ നിറയെ വെള്ളം മൂന്നു പ്രാവശ്യം ബലിവസ്തുവിന്മേലും ബലിപീഠത്തിന്മേലും ഒഴിപ്പിച്ചതും. ഏലിയാവിന്റെ വിശ്വാസം നമ്മിലെത്ര പേർക്കുണ്ടു്. ഏതു പ്രതിബന്ധങ്ങളേയും തട്ടി നീക്കുവാൻ കഴിയുന്നവനാണു ദൈവം എന്ന വിശ്വാസം നമുക്കുണ്ടോ? എന്നാൽ പ്രാർത്ഥനയാലും ഉപവാസത്താലും ആ മനുഷ്യന്റെ നിലയിലേക്കുയരുവാൻ നമുക്കും കഴിയുന്നതാണു്.

ശനി. 1. രാജാ. 18. 36—39.

ഏലിയായുടെ പ്രാർത്ഥന ശാന്തവും പ്രത്യുത്തരം ലഭിക്കുമെന്നുള്ള വിശ്വാസത്തിൽനിന്നു് പൊട്ടി പുറപ്പെട്ടതുമായിരുന്നു. ആ പ്രാർത്ഥനയുടെ സർവപ്രധാനമായ ലക്ഷ്യം ദൈവം തന്റെ സ്വഭാവം വെളിപ്പെടുത്തി ജനങ്ങളെ തങ്കലേക്കു തിരിക്കണമെന്നുള്ളതായിരുന്നു. വ്യക്തിതാല്പര്യങ്ങൾ വിസ്മരിച്ചു് ദൈവമഹത്വത്തിനുവേണ്ടി പ്രാർത്ഥിക്കുവാൻ കഴിയുന്ന ഒരു മണ്ഡലത്തിലേക്കു നമുക്കുയരുവാൻ കഴിയുന്നപക്ഷം ദൈവത്തിൽനിന്നും എന്തും ചോദിച്ചു വാങ്ങുവാൻ കഴിയുന്ന ഒരു പതനത്തിലേക്കു നാം ഉയർന്നു എന്നാണർത്ഥം. നമ്മുടെ കർത്താവിനു തന്റെ മനുഷ്യാവതാര ജീവിതകാലത്തു് ഉണ്ടായിരുന്ന ഏകതാല്പര്യം തന്റെ പിതാവു മഹത്വപ്പെടണമെന്നുള്ളതായിരുന്നുവല്ലോ. "തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും ദഹിച്ചു". ഇതു വെറും ഒരു കെട്ടുകഥയായി ആരും ചിന്തിക്കരുതേ. പരാജയമറിയാത്ത വിശ്വാസത്തിനു തുല്യമായ അഗ്നി ഇറക്കുവാൻ ഇന്നും കഴിയുന്നതാണു്. അഗ്നി നാവിന്റെ സാദൃശ്യത്തിൽ ശിഷ്യന്മാരുടെ മേൽ പരിശുദ്ധാത്മാവു് ഇറങ്ങി വസിച്ചതു സ്വീകരിക്കുക.

# കൃ ത ജ്ഞ ത

ഈ ലോകജീവിതത്തിൽ അനുദിനം അനുഭവപ്പെട്ടുകൊണ്ടിരിക്കുന്ന പരസ്പര വിരുദ്ധങ്ങളും, ക്ലേശപൂർണ്ണവുമായ അനുഭവങ്ങളെ ഒരു ക്രൈസ്തവൻ എപ്രകാരം നേരിടുന്നു എന്നുള്ളതു തികച്ചും ഗൗരവമേറിയ ഒരു സംഗതിയാണ്. ജീവിതത്തിൽ അഭിമുഖീകരിക്കേണ്ടിവരുന്ന എല്ലാററിനും വേണ്ടി എല്ലായ്പ്പോഴും സ്തോത്രവും, കൃതജ്ഞതയും ദൈവത്തിനു കൊടുക്കണമെന്നു വി: പൗലൂസ് അപ്പോസ്തോലൻ പറയുന്നു. ദൈവത്തിന് ഒരു ക്രൈസ്തവനിൽ വ്യക്തിപരവും, പൈതൃകവുമായ വാത്സല്യം ഉണ്ടെന്ന് അവൻ മനസ്സിലാക്കി അംഗീകരിക്കുമ്പോൾ സുഖദുഃഖങ്ങൾ ഇടകലർന്നുള്ള എല്ലാ അനുഭവങ്ങൾക്കു വേണ്ടിയും അവൻ ദൈവത്തോടു നന്ദിയുള്ളവനായിരിക്കണം. എല്ലാററിനും വേണ്ടി കൃതജ്ഞത പ്രകാശിപ്പിക്കുന്ന ക്രൈസ്തവൻ അവനിൽ തന്നെ വളർച്ചയും, പുരോഗതിയും പ്രാപിക്കുന്നതോടുകൂടി ഏതു പരിതസ്ഥിതികളെയും നേരിടുന്നതിനു പ്രാപ്തനായിത്തീരുന്നു. ക്രിസ്തീയജീവിതം നയിക്കുന്നതിനു ശ്രമിക്കുന്ന നാം ദൈവവിശ്വാസം പോലും നഷ്ടപ്പെടുന്നതിനു സഹായിക്കുന്ന കയ്പേറിയ അനുഭവങ്ങളുമായി മല്ലിടേണ്ടിവരും. തന്നിമിത്തമാണ് നമ്മുടെ സന്തോഷകാലങ്ങളിൽ മാത്രമല്ല സന്താപകാലത്തും നന്ദി നിറഞ്ഞ ഹൃദയത്തോടുകൂടി ദൈവസാമീപ്യസുഖം അനുഭവിക്കണമെന്നു വി: പൗലൂസ് പറയുന്നതു്. ദൈവമക്കൾ കൂടുതലായി വിശുദ്ധീകരണം പ്രാപിക്കുന്നതിനുവേണ്ടി ദൈവം ചിലപ്പോൾ അവർക്കു കഷ്ടത സംഭാവന ചെയ്യുന്നു. ഇരുണ്ടതും പരുപരുത്തതുമായ രത്നക്കല്ലുകളെ തേച്ചുമിനുക്കി രാജാക്കന്മാരുടെ കിരീടത്തിൽ വയ്ക്കുന്നുണ്ടല്ലോ. യേശുക്രിസ്തു മനുഷ്യരെ രത്നങ്ങളായി കണക്കാക്കുന്നു. അവന്റെ കിരീടത്തിൽ പതിയേണ്ട മനുഷ്യരത്നക്കല്ലുകൾ കഷ്ടതയും പ്രയാസങ്ങളുമായ ചാണയുമായി ഏററുമുട്ടുമ്പോൾ ശോഭയുള്ളതായിത്തീരുന്നു.

ദൈനംദിന ജീവിതത്തിൽ കൃതജ്ഞതാനിർഭരമായ ഒരു ഹൃദയം അത്യന്താപേക്ഷിതമാണ്. തന്റെ ഭാരങ്ങൾ താങ്ങുവാൻ നിവൃത്തിയില്ലാതെ അയൽക്കാർക്കും ഉപദ്രവം വരുത്തുന്നവർ ഉണ്ടായിരിക്കും. അതേ സമയത്തു തന്നെ എല്ലാററിനും വേണ്ടി ദൈവത്തെ സ്തുതിക്കുന്നവരും ഉണ്ടാവും. നിങ്ങൾ വിവിധ പരീക്ഷകളിൽ അകപ്പെടുമ്പോൾ നിങ്ങളുടെ വിശ്വാസത്തിന്റെ പരിശോധന സ്ഥിരത ഉളവാക്കുന്നു എന്ന് അറിഞ്ഞ് അതു് അശേഷം സന്തോഷം എന്ന് എണ്ണുവാൻ വി: യാക്കോബ് നമ്മെ ഉൽബോധിപ്പിക്കുന്നു.

കൃതജ്ഞത ആരോഗ്യത്തെ പ്രദാനം ചെയ്യുന്നു. നന്ദി നിറഞ്ഞ ഹൃദയമാണ് ആരോഗ്യത്തിന്റെ സമൃദ്ധിയായ വളർച്ചയ്ക്ക് ആവശ്യം. സന്താപവും, അസംതൃപ്തിയും സംജാതമാകുന്ന ചിന്തകളിൽ നിന്നും വിമുക്തനായിരിക്കേണ്ടതു് ഓരോ ക്രിസ്ത്യാനിയുടെയും പ്രാഥമിക ചുമതല മാത്രമാണ്.

തന്റെ സ്നേഹിതർ ജയിലിലടയ്ക്കപ്പെട്ടപ്പോൾ അവരെ വിടുവിക്കുന്നതിനും മററും റോബർട്ട് ലൂയി സ്റ്റീവൻസൺ എന്ന മഹാൻ യത്നിച്ചു. സ്റ്റീവൻസൺ മരിക്കുന്നതിനു മുമ്പ് തന്റെ സ്നേഹിതന്മാർ അദ്ദേഹത്തിന്റെ ഭവനത്തിലേക്ക് ഒരു റോഡു വെട്ടി. അതിനു 'സ്നേഹം നിറഞ്ഞ ഹൃദയവഴി' എന്നു നാമകരണം ചെയ്തു. നാമും സ്ഥിരമായ ഒരു 'Road of the Loving Heart' വെട്ടിത്തുറക്കണം. ദൈവം നമ്മെ ഒരു കാലത്തും ഉപേക്ഷിക്കുകയില്ല എന്ന ജ്ഞാനബോധം ദൈവത്തിന് അനുസ്യൂതമായി നന്ദി പ്രകാശിപ്പിക്കുന്നതിനു നമ്മെ നയിക്കട്ടെ.

**Letter to the Editor**

## സ്തുതിചൊവ്വാകപ്പെട്ട

സർ, ഓർത്തോദൂക്സാ, ത്രീസസ് ശുബഹോ എന്നിവ മലയാളത്തിൽ പണ്ടേ സ്തുതിചൊവ്വാകപ്പെട്ട എന്നു തർജ്ജമ ചെയ്തുപോയി. എന്നാൽ സ്തുതി എന്ന പരിഭാഷ തെററാണ്; ശുബഹോയും തെററാണ് എന്നെനിക്കു തോന്നുന്നു. ദൂക്സാ ഗ്രീക്കിലെ doxa ആണ്. അതിനു് അഭിപ്രായം എന്നും മഹത്വം (glory) എന്നും രണ്ടർത്ഥങ്ങളുണ്ട്. Ortho-dox-ൽ ആദ്യത്തെ അർത്ഥമാണ് (ചൊവ്വുള്ള, ചൊവ്വായ, ഋജുവായ അഭിപ്രായം എന്ന്). എന്നാൽ Doxo-logy-യിൽ glory (മഹത്വം, സ്തുതി) എന്ന രണ്ടാമത്തെ അർത്ഥമാണ്. ആ അർത്ഥം ഓർത്തോദൂക്സായിൽ ചേർത്തുകൊണ്ടാണ് സുറിയാനിയിലും അതിന്റെ പഴയ മലയാളതർജ്ജമയിലും തെററു പററിയതു്. അതിനി ശരിയാക്കാൻ സാധിക്കുമോ? നോക്കണം.

Doxa, ദൂക്സാ, glory എന്നതു് സ്തുതി എന്നു പണ്ടു തർജ്ജമ ചെയ്തതു തെററല്ലയോ? glory ഇക്കാലത്തു മഹത്വം ആണ്.

Orthodox വാസ്തവത്തിൽ അഭിപ്രായം ചൊവ്വാകപ്പെട്ടതു്, ചൊവ്വുള്ള മതസിദ്ധാന്തങ്ങളുള്ളതു്, സത്യോപദേശമുള്ളതു് എന്നോ മററോ ആണു തർജ്ജമചെയ്യേണ്ടതു്. (ടി.കെ.ജോസഫ്)

# കമ്യൂണിററി എന്നാൽ എന്തു്?

(എം. എം. ജോൺ ബി. ഏ. എം.എസ്. സി. ഇല്ലിനോയ്)

(ഗ്രാമസേവനം, കമ്യൂണിററി പദ്ധതികൾ തുടങ്ങിയ സാമൂഹ്യ ക്ഷേമപരിപാടികളിൽ അമേരിക്കയിലെ ഇല്ലിനോയ് സർവകലാശാലയിൽ പ്രത്യേക പരിശീലനം നടത്തി എം. എസ്. സി. ബിരുദം നേടിയിട്ടുള്ള ആളാണു് ലേഖകൻ)

നമ്മുടെ നാട്ടിൽ കമ്യൂണിററി എന്നു പറയുന്നതു് അയൽവാസംകൊണ്ടു പരസ്പരം ബന്ധപ്പെട്ട ചില കുടുംബങ്ങൾ ഉൾപ്പെട്ട ചെറു ഗ്രാമമാണെന്നു വിചാരിക്കുന്നവരുണ്ടു്. കമ്യൂണിററിയും ഗ്രാമവും വ്യത്യസ്തങ്ങളാണു്. വർഗ്ഗം, മതം, ദേശം എന്നിങ്ങനെയുള്ള ചില പ്രത്യേക താൽപ്പര്യങ്ങൾക്കധീനരായി വ്യക്തിപരമായ ഒരു മമത പുലർത്തുന്ന ചുരുക്കം ചില കുടുംബങ്ങൾ ഉൾപ്പെട്ടതാണു് ചെറുഗ്രാമങ്ങൾ ഓരോന്നും. അതിൽ വസിക്കുന്ന ഓരോരുത്തരും അയൽവാസികളുമായി പരസ്പരം കൂടിക്കണ്ടും സാധനസാമഗ്രികൾ വായ്പ കൊടുത്തും ജോലികൾ ചെയ്തും ഐക്യം പാലിച്ചുപോരുന്നു.

എന്നാൽ കമ്യൂണിററി മിക്കപ്പോഴും ഒരു ചെറുനഗരത്തെ കേന്ദ്രമാക്കി ചുററുമുള്ള ഗ്രാമങ്ങൾ ഉൾപ്പെടെയുള്ള ഒരു വിസ്തൃത ഭൂവിഭാഗമാണു്. മാത്രമല്ല, വിദ്യാഭ്യാസം, വ്യാപാരം ഈശ്വരാരാധന, സംസ്കാരം തുടങ്ങിയ ആവശ്യങ്ങളിൽ പൊതുവായ താൽപ്പര്യങ്ങൾ ഉള്ള ഒരു ജനസഞ്ചയത്തെ അതു് ഉൾക്കൊള്ളുകയും ചെയ്യുന്നു. മിക്കപ്പോഴും നമ്മുടെ രാജ്യത്തു് ഒന്നോ അതിലധികമോ പകുതികൾ ഉൾപ്പെട്ട ഒരു വിസ്തൃത ഭൂവിഭാഗത്തെ കമ്യൂണിററിയായി ഗണിക്കാവുന്നതാണു്. നിങ്ങളുടെ കമ്യൂണിററിയുടെ വിസ്തൃതി എത്രമാത്രമായിരിക്കണമെന്നു നിങ്ങൾതന്നെ നിർണ്ണയിക്കേണ്ടതാണു്. നിങ്ങളുടെ താലൂക്കിന്റെ ഭൂപടത്തിൽ അതിന്റെ അതിരുകളെ അടയാളപ്പെടുത്തുന്ന ഒരു പ്ലാൻ തയ്യാറാക്കുക.

വിവിധതരത്തിലുള്ള സേവനങ്ങളെ നിർവഹിക്കുന്നതിനു് ഒരു കമ്യൂണിററിയുടെ പ്രവർത്തനം പര്യാപ്തമാകുന്നു. നിങ്ങൾക്കു സ്വയമേവ നിർവഹിക്കുന്നതിനു സാദ്ധ്യമല്ലാത്തതും എന്നാൽ പൊതുജനതാല്പര്യമുള്ളതുമായ വിനിമയം, വിദ്യാഭ്യാസം, വാർത്താവിതരണം, ഗതാഗതസൌകര്യം, സാമൂഹ്യപ്രവർത്തനം, മതസ്ഥാപനങ്ങൾ, തൊഴിലുകൾ എന്നിവകളെല്ലാംകമ്യൂണിററിയുടെ പ്രവർത്തനപരിധിയിൽ ഉൾപ്പെട്ടവയത്രെ. ഇപ്പറഞ്ഞ എല്ലാ താല്പര്യങ്ങളേയും നിർവഹിക്കത്തക്ക സാമ്പത്തികസ്ഥിതി ഉണ്ടായിരിക്കത്തക്കവിധം കമ്യൂണിററി വലുതായിരിക്കണം. എങ്കിലും കാര്യങ്ങളുടെ സുകരമായനടത്തിപ്പിനും ഭരണപരമായസേവനത്തിൽ ഓരോരുത്തർക്കും പരസ്പരബന്ധം ഉണ്ടായിരിക്കുന്നതിനും ആവശ്യമായ വിസ്തീർണ്ണതയിൽ അതു കവിഞ്ഞിരിക്കാൻ പാടില്ലാത്തതുമാണു്.

ആരോഗ്യസംരക്ഷണം, ഗ്രന്ഥശാലാപ്രവർത്തനം, അഗതിസംരക്ഷണം, തുടങ്ങിയ ചെലവുകൾക്കായി താലൂക്കിലുള്ള വിവിധ കമ്യൂണിററികൾ സംഘടിച്ചു് ഒരു ദേശീയപദ്ധതി ഉണ്ടാക്കേണ്ട ആവശ്യമുണ്ടു്. നിങ്ങളുടെ കമ്യൂണിററിയിലെ ജനങ്ങളുടെ ജീവിതരീതിയും ആവശ്യങ്ങളുംഅറിഞ്ഞിരിക്കേണ്ടതു് കമ്യൂണിററിസേവനം വിജയകരമാക്കുന്നതിനു സഹായിക്കുന്നു. ഇക്കാര്യത്തിൽ അയൽവാസികളുമായുള്ള സംഭാഷണങ്ങളും ചർച്ചകളും പ്രയോജനപ്പെടുത്താവുന്നതാണു്. തൻമൂലം നിങ്ങൾക്കു ആവശ്യമായിരിക്കുന്ന പല കാര്യങ്ങളുടേയും പുരോഗതിയെപ്പററി ചിന്തിക്കുന്നതിനും അവ പ്രായോഗികമാക്കിത്തീർക്കുന്നതിനും നിങ്ങൾക്കും നിങ്ങളുടെ അയൽക്കാർക്കും യോജിച്ചു പ്രവർത്തിക്കുവാൻ കഴിവുണ്ടാകുന്നു.

ഒരു കമ്യൂണിററിയിലെ ജനങ്ങളുടെ വിപുലമായ ആവശ്യങ്ങൾക്കു പരിഹാരം കണ്ടുപിടിക്കുന്നതിനു ഒരു വ്യക്തിയുടെ പ്രവർത്തനംകൊണ്ടുമാത്രം സാദ്ധ്യമല്ല. അതിനാൽ ഒരു സംഘടനയുടേയും യോജിച്ചുള്ള പ്രവർത്തനങ്ങളുടെയും ആവശ്യം നേരിടുന്നു. പ്രത്യേകിച്ചു് ചില കാര്യങ്ങൾ ഒരു കമ്യൂണിററിയിലെ എല്ലാ അംഗങ്ങളും സംഘടിച്ചും ചിന്തിച്ചും പ്രവർത്തിക്കേണ്ടവയായുണ്ടു്. കൃഷിസംബന്ധമായ ആവശ്യങ്ങൾ, ആരോഗ്യസംരക്ഷണം, വിദ്യാഭ്യാസ സൌകര്യം, പ്രാദേശിക ഗവണ്മെൻറു്, അഗതിസംരക്ഷണം, വിനോദപരവും കലാപരവുമായ പരിപാടികൾ, പൊതുനിരത്തുകൾ നിർമ്മിക്കുക, തൊഴിലില്ലായ്മയ്ക്കു പരിഹാരം നേടുക, എന്നീ പൊതുപ്രാധാന്യമുള്ള വിഷയങ്ങൾ ഇക്കൂട്ടത്തിലുൾപ്പെടുന്നു.

മേൽപ്പറഞ്ഞ വിഷയങ്ങളെ വിശകലനം ചെയ്തു് ചിന്തിച്ചു് അഭിവൃദ്ധിക്കുള്ള മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്ന ഒരു പ്ലാൻ തയ്യാറാക്കുന്നതു് ഒരു കമ്യൂണിററിയുടെ പദ്ധതികളിൽ സുപ്രധാനമായ സ്ഥാനം വഹിക്കുന്നു.

വികസനപദ്ധതി കമ്യൂണിററിയിൽപ്പെട്ട എല്ലാ അംഗങ്ങൾക്കും അതിപ്രാധാന്യമുള്ള വിഷയമാകയാൽ വിവിധസംഘടനകളുടെയും നേതാക്കന്മാരുടേയും യോജിച്ചുള്ള ഒരു പരിപാടി രൂപീകരിക്കൽ കൂടുതൽ ഫലപ്രദമാണു്. താഴെനിർദ്ദേശിക്കുന്ന വിഷയങ്ങൾ നടപ്പിൽ വരുത്തുന്നുവെങ്കിൽ നിങ്ങളുടെ കമ്യൂണിററിയെ അഭിവൃദ്ധിപ്പെടുത്തുവാൻ അവ സഹായിക്കുമോ എന്നു ചിന്തിക്കുക.

1. നിങ്ങളുടെകമ്യൂണിററി ജനതയേയും അവരുടെ ആവശ്യങ്ങളേയും മനസ്സിലാക്കുക.
2. അതിൽപ്പെട്ട പ്രകൃതിവിഭവങ്ങൾ, ശക്തികൾ, കഴിവുകൾ എന്നിവയുടെ സ്ഥിതിവിവരക്കണക്കുകൾ ശേഖരിക്കുക.
3. കാർഷികവും വ്യാവസായികവുമായ തൊഴിലുകൾക്കുള്ള സാദ്ധ്യത വർദ്ധിപ്പിക്കുക.
4. പൊതുസ്ഥാപനങ്ങളെ പ്രയോജനകരമാംവിധം രൂപാന്തരപ്പെടുത്തുക.
5. ജനങ്ങളോടുകൂടി സഹകരിച്ചു അവർക്കു വേണ്ടി പ്രവർത്തിക്കേണ്ടതെന്താണെന്നും മനസ്സിലാക്കുക.
6. എല്ലാവരുടെയും വിശിഷ്യാ വരുമാനം കുറഞ്ഞവരുടെയും വരവു വർദ്ധിപ്പിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ നടപ്പിലാക്കുക.
7. വിദ്യാലയങ്ങളെ കാലാനുകൂലം പരിഷ്ക്കരിക്കുക.
8. വേണ്ടുംവണ്ണം ആരോഗ്യസംരക്ഷണം ചെയ്യുക.
9. വിനോദത്തിനും വിശ്രമത്തിനുമുള്ള പരിപാടികൾ വികസിപ്പിക്കുക.
10. അഗതികളെ സംരക്ഷിക്കുക.
11. കമ്യൂണിററിയിൽ എല്ലാവർക്കും പ്രയോജനപ്പെടാവുന്ന വിധം സഹകരണസംഘങ്ങൾ സ്ഥാപിക്കുക.
12. സകലർക്കും അവരവരുടെ മതാനുഷ്ഠാന സൌകര്യം നൽകുക.
13. പ്രാദേശികഭരണം കാര്യക്ഷമമാക്കുക.
14. ശിശുക്കൾക്കെന്നപോലെ വയോജനങ്ങൾക്കും വിദ്യാഭ്യാസസൌകര്യം സൃഷ്ടിക്കുക.

Licence No. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

15. കമ്മ്യൂണിറ്റി ഭംഗിയും ശുചിയുമുള്ളതാക്കിത്തീർക്കുക.

മേൽപ്പറഞ്ഞ വിഷയങ്ങളെ ചുരുക്കമായി അനുസൂത്രണം ചെയ്തു കഴിയുമ്പോൾ കമ്മ്യൂണിറ്റി അഭിവൃദ്ധിപ്പെടുത്തേണ്ട മാർഗ്ഗങ്ങൾ സ്വയം വ്യക്തമാകുന്നതാണ്.

## കമ്മ്യൂണിറ്റി പ്രവർത്തന നടപടികൾ

1. ആദ്യമായി കർഷകരെ സംഘടിപ്പിക്കുക. ഇതര ഗ്രൂപ്പുകൾകൂടി തങ്ങളുടെ പരിപാടിയിൽ സഹകരിക്കത്തക്കവണ്ണം അവയുടെ നേതാക്കന്മാരെ ക്ഷണിച്ചുകൊണ്ടു കർഷകർ പരിപാടി രൂപീകരിക്കേണ്ടതാണ്. ഉദാഹരണമായി തങ്ങളുടെ കൃഷിസ്ഥലത്തിന്റെ ന്യൂനതകളെ പരിഹരിക്കുന്നതിനു് ഒരു പദ്ധതി അനുസൂത്രണം ചെയ്യുന്ന കാര്യംതന്നെ എടുക്കാം. ഇതരസംഘടനകളിലുംപൊതുസ്ഥലങ്ങളിലുംവച്ചു ഈ വിഷയത്തെപ്പറ്റി ജനങ്ങൾക്കു വേണ്ട ബോധനം നൽകുകയും അവർക്കു് ആ വിഷയത്തെപ്പറ്റി ചിന്തിക്കുന്നതിനു് അവസരം നൽകുകയും ചെയ്യുക. അനന്തരം അവ പ്രായോഗികമാക്കുക.

2. ഒരേ സമയം ഒന്നുമാത്രം പ്രവർത്തിക്കുക. അനന്തരം അവ പ്രായോഗികമാക്കുക. എല്ലാ ജനങ്ങൾക്കും സഹകരിക്കുവാൻ കഴിയുന്നതും ഏറ്റവും വിജയപ്രദവുമായ പദ്ധതി ആദ്യമായി തിരഞ്ഞെടുക്കുക. അതിന്റെ പ്രായോഗികഫലം കൂടുതൽ പ്രയാസമുള്ള മറ്റൊന്നുകൂടി തീർക്കുന്നതിനു വേണ്ട പ്രചോദനം നൽകുന്നതാണ്.

3. കൗൺസിൽ രൂപീകരിക്കുക. കമ്മ്യൂണിറ്റി പ്രവർത്തനത്തിൽ താല്പര്യമുള്ള എല്ലാ സംഘടനകളുടെയും ഓരോ പ്രതിനിധിയെ വീതം തിരഞ്ഞെടുത്തു് ഒരു കൗൺസിൽ രൂപീകരിക്കുക. ഒരു പുതിയ വ്യവസായം ആരംഭിക്കുന്നതിനു നിശ്ചയിക്കുന്നുവെങ്കിൽ അതിൽ പരിചയവും, പ്രാവീണ്യവും സിദ്ധിച്ചിട്ടുള്ളവരും താല്പര്യമുള്ളവരുമായ ആളുകളെ ഉൾപ്പെടുത്തി കൗൺസിൽ രൂപീകരിക്കേണ്ടതാണ്. കൗൺസിൽ സ്ഥിരമായിരിക്കണമെന്നില്ല.

4. നിലവിലുള്ള സംഘടനകളെ ഉപയോഗപ്പെടുത്തുക. അപ്പഴപ്പോൾ നിലവിലുള്ള സംഘടനകൾ മൂലം പ്രവർത്തിക്കുന്നതു കൂടുതൽ എളുപ്പമാണ്. ഉദാഹരണം: പകർച്ചവ്യാധിനിവാരണത്തിനു ഗവർമ്മെന്റു നടത്തുന്ന പ്രവർത്തനങ്ങളെ ഏറ്റെടുത്തു നടത്തുന്നതിനു് ഒരു സംഘടന തയ്യാറാകുകയും, ഇതരസംഘടനകളെ സഹായത്തിനു ക്ഷണിക്കുകയും ചെയ്യാവുന്നതാണ്. അങ്ങിനെ ഗവർമ്മെന്റിന്റെ പ്രവർത്തനങ്ങളെ കൂടുതൽ ഫലപ്രദമാക്കുവാൻ യത്നിക്കാവുന്നതാണ്. ഓരോ പദ്ധതിയിലും അതാതു വിഷയങ്ങളിൽ താല്പര്യമുള്ള സംഘടനകൾ നേതൃത്വം വഹിക്കുന്നതു നന്നു്. നേതൃത്വം ഏറ്റെടുക്കുന്നതിനു് ഒരു ഗ്രൂപ്പും തയ്യാറാകുന്നില്ലെങ്കിൽ കൗൺസിൽ രൂപീകരിച്ച കൗൺസിൽ തന്നെ നേതൃത്വം വഹിക്കുക.

കമ്മ്യൂണിറ്റി പ്രവർത്തനത്തിനു യോജിച്ച നേതാക്കന്മാരാകാൻ കഴിവുള്ളവരുടെ വിവരങ്ങൾ മുൻകൂട്ടി അറിഞ്ഞിരിക്കേണ്ടതാണ്. വിവിധ വിഷയങ്ങളിൽ താല്പര്യമുള്ളവരെ കണ്ടുപിടിച്ചു് ഒരു ലിസ്റ്റ് തയ്യാറാക്കുക; എല്ലാ മീറ്റിംഗുകളിലും അവരെ ക്ഷണിക്കുക.

കമ്മ്യൂണിറ്റി നേതൃത്വം വളരെ പ്രാധാന്യമുള്ളതാണ്. ഒരു പുതിയ പദ്ധതി ഒരാൾ രൂപീകരിക്കുന്നുവെങ്കിൽ അതു പൊതുജനങ്ങൾക്കു സ്വീകാര്യമാകുന്നതുവരെയോ അഥവാ അവർ നിരസിക്കുന്നതുവരെയോ അയാൾ തന്നെ അതിനു വേണ്ട എല്ലാ പരിശ്രമങ്ങളും ചെയ്യേണ്ടതുണ്ടു്. ഏതെങ്കിലും വിഷയത്തെപ്പറ്റി ചിന്തിച്ച വേണ്ട പ്രോത്സാഹനവും, ഉത്തേജനവും നൽകുന്നതിനു കഴിവുള്ള സ്നേഹിതന്മാർ, അദ്ധ്യാപകന്മാർ, വക്കീലന്മാർ, ഡാക്ടറന്മാർ തുടങ്ങിയ പ്രവർത്തകരോടു സഹായങ്ങളും സഹകരണവും ആവശ്യപ്പെടണം. ഓരോ വ്യക്തിയേയും സമീപിച്ചു് ആവശ്യമായ എല്ലാ സഹായങ്ങളും സമ്പാദിക്കേണ്ടതാണ്. ഒരു നായകൻ തന്നോടുകൂടി സഹകരിക്കുവാൻ പലരേയും ക്ഷണിക്കേണ്ടതും ആവശ്യമായി വരുന്ന സ്ഥാനങ്ങളിലും സന്ദർഭങ്ങളിലും നേതൃത്വം മറ്റുള്ളവരെ ഏൽപ്പിക്കുവാൻ സന്നദ്ധത പ്രകടിപ്പിക്കേണ്ടതുമാണ്.

ഒരു പുതിയ പദ്ധതി കമ്മ്യൂണിറ്റിയിൽ ആവിർഭവിക്കുമ്പോൾ അതു് ഏറ്റെടുത്തു നടത്തുന്നതിനു നേതാക്കന്മാർ ഇല്ലാതിരിക്കുന്നുവെങ്കിൽ കൂട്ടത്തിൽനിന്നും ഒരാളിനെ തിരഞ്ഞെടുക്കേണ്ടതാവശ്യമാണ്. നായകനെ തിരഞ്ഞെടുക്കുന്നതു് വിവിധ ഗ്രൂപ്പുകൾ സംഘടിച്ചായിരിക്കണം. ഓരോ വ്യക്തിയുടെയും സമ്മതത്തോടുകൂടി വിവിധ നേതാക്കന്മാരുടെ ഒരു ലിസ്റ്റ് തയ്യാറാക്കണം. പുതുതായി രൂപീകരിച്ച ഒരു കൗൺസിൽ നായകനെ വോട്ടു മുഖേനയോ മറ്റു വിധത്തിലോ തിരഞ്ഞെടുക്കണം.

ഇതിനും പുറമേ കമ്മ്യൂണിറ്റിയിൽപെട്ട അദ്ധ്യാപകന്മാർ, ഡാക്ടറന്മാർ, സാനിട്ടറി പ്രവർത്തകന്മാർ, ലൈബ്രേറിയന്മാർ, വക്കീലന്മാർ തുടങ്ങി തൊഴിൽ പരിശീലനം സിദ്ധിച്ച വിദഗ്ദ്ധന്മാരുടെയും സേവനം സമ്പാദിക്കേണ്ടതാവശ്യമാണ്. കമ്മ്യൂണിറ്റിയിൽ നിന്നുകൊണ്ടു ബാഹ്യമായ എല്ലാ സഹായസഹകരണങ്ങളും ചെയ്തുകൊടുക്കുവാൻ അവർ ബാദ്ധ്യസ്ഥരുമാണ്. ലീഡർ പ്രഥമമായ ഉത്തരവാദിത്വമുള്ളവനാണെങ്കിലും ലീഡറെ എല്ലാവിധത്തിലും സഹായിക്കുവാൻ അവർക്കു കഴിവുണ്ടായിരിക്കണം.

## പദ്ധതി പ്രായോഗികമാക്കു

നിർവ്വഹിക്കേണ്ട പദ്ധതിയുടെ വശ്യകതയെപ്പറ്റിയുള്ള ബോധം ജനിപ്പിക്കുകയാണ് പ്രഥമകാര്യം. കമ്മ്യൂണിറ്റിയിൽ ജനങ്ങൾ സമൂഹമായി കൂടുന്ന എല്ലാ സ്ഥാനങ്ങളിലും പ്രസ്തുത വിഷയത്തെപ്പറ്റിയുള്ള അറിയിപ്പുകൾ നൽകുക. അങ്ങിനെ പൊതുജനങ്ങൾ ഈ വിഷയത്തെപ്പറ്റി പഠിക്കുന്നതിനും ചിന്തിക്കുന്നതിനും ഇടയാകുന്നു. പദ്ധതി എല്ലാവർക്കും സ്വീകാര്യമെന്നു കാണുന്നെങ്കിൽ അതിന്റെ പ്രായോഗികതയെപ്പറ്റി കമ്മ്യൂണിറ്റിയിലുള്ള പൊതുജനങ്ങളുടെ അഭിപ്രായഗതി അറിയുക. ഓരോ വ്യക്തിയേയും സമീപിച്ചു് ഇക്കാര്യത്തിൽ വേണ്ട സഹായവും പിന്തുണയും ആവശ്യപ്പെടണം. ഈ മാർഗ്ഗത്തിൽ കൂടിയാണ് അമേരിക്കയിൽ കമ്മ്യൂണിറ്റിപ്രവർത്തനം നടപ്പിലാക്കുന്നതു്. ഇതു നമ്മുടെ കമ്മ്യൂണിറ്റിയിലും പ്രായോഗികമാക്കുവാൻ കഴിയുമോ എന്നു ചിന്തിക്കുക. ഓരോ പദ്ധതിയും പ്രാരംഭത്തിൽ ലഘുവായിരുന്നാൽ മതി. അവയുടെ

(ശേഷം 8-ാം പേജിൽ)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam